# വെല്ലൂർ സ്നേഹഭവനം

സുപ്രസിദ്ധമായ വെല്ലൂർ ആസ്പത്രിയിൽ രോഗികളായി കേരളത്തിൽനിന്നും മറ്റും ധാരാളം ആളുകൾ വന്ന് ചികിത്സ നടത്തുന്ന വിവരം എല്ലാവർക്കും അറിവുള്ളതാണല്ലോ. മദ്രാസ് മെത്രാസനത്തിന്റെ അതിർത്തിയിൽപ്പെട്ട വെല്ലൂർ ആസ്പത്രിയിൽ നാം പല പ്രാവശ്യം പോവുകയും അവിടുത്തെ വിവരങ്ങൾ നേരിട്ടു മനസ്സിലാക്കുകയും ചെയ്തിട്ടുണ്ട്.

സാധാരണക്കാരായ ആളുകൾ ചികിത്സക്ക് എത്തുമ്പോൾ അവർക്കും കൂടെയുള്ളവർക്കും ആസ്പത്രിയിൽ പുറത്ത് താമസിക്കേണ്ടി വരുന്നു. ഈ സന്ദർഭത്തിൽ അടുത്തുള്ള ലോഡ്ജകളിലും മറ്റും വലിയ വാടക കൊടുക്കേണ്ടതുമുണ്ട്. ഇതു സാധാരണക്കാരായ ആളുകൾക്ക് താങ്ങുക വളരെ പ്രയാസമാണ്. ചികിത്സയ്ക്കോ പരിശോധനകൾക്കോ അവിടെ പോയിട്ടുള്ളവർക്ക് ഇതു അനുഭവപ്പെട്ടിട്ടുള്ളതാണ്. ഈ വസ്തുത മനസ്സിലക്കി വെല്ലൂരിൽ ഒരു സ്ഥാപനം ഉണ്ടാകണമെന്നു നാം ആഗ്രഹിക്കുകയും ആസ്പത്രിയിൽനിന്നു ഏറെ അകലെയല്ലാതെ 15 സെൻറ് സ്ഥലംവാങ്ങി. അവിടെ 'സ്നേഹഭവൻ' എന്ന പേരിൽ ഒരു ഗൈഡൻസ് സെൻറർ ആരംഭിക്കുകയും ചെയ്തിട്ടുണ്ട്. സ്നേഹഭവനിൽ താമസിച്ച് മാവേലിക്കര മിഷൻ സെൻററിൽ പഠനം പൂർത്തിയാക്കിയ ശ്രീ തോമസ് ഓണക്കൂറിനെ ശുശ്രൂഷ ചെയ്യുന്നതിനുവേണ്ടി നാം നിയമിച്ചിട്ടുണ്ട്. അവിടെ കാര്യങ്ങൾ ഭംഗിയായി നടക്കുന്നുണ്ടെങ്കിലും സ്നേഹഭവന് അടയന്തിരമായി ചില കാര്യങ്ങൾ ആവശ്യമായിരിക്കുന്നു. ഇവിടെ താമസിക്കുന്നവർക്ക് ആരാധന നടത്തുന്നതിന് ഒരു ചാപ്പൽ ഉണ്ടാകണം. കൂടുതൽ മുറികൾ പണിയേണ്ടതും അത്യാവശ്യമായിരിക്കുന്നു.

ആകയാൽ ജീവകാരുണ്യപ്രദമായ ഈ വക കാര്യങ്ങളിൽ താൽപര്യമുള്ള നമ്മുടെ സഭാംഗങ്ങൾ ആവശ്യമായ സഹായം അയച്ചുതന്ന് സ്നേഹഭവന്റെ പ്രവർത്തനങ്ങൾ കൂടുതൽ വിപുലപ്പെടുത്തി. അതുമൂലം വെല്ലൂർ ആസ്പത്രിയിൽ വരുന്ന സാധാരണക്കാരായ ആളുകൾക്ക് ഒരു കൈത്താങ്ങൽ ലഭിക്കത്തക്കവണ്ണം ഉത്സാഹിക്കണമെന്ന് നാം താൽപര്യപ്പെടുന്നു. നിങ്ങളുടെ സംഭാവനകൾ Secretary (G. Mathai), Sneha Bahvan, 107 Phase - 1, Sathuvachery P. O. Velloore - 632 009, Tamilnadu. എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്. ശേഷം പിന്നാലെ ദൈവം അനുഗ്രിക്കട്ടെ.

**സക്കറിയാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്ത**

# മലങ്കരസഭ

ദേവലോകം കോട്ടയം 38.

ലക്കം 8 പുസ്തകം 51

ആഗസ്റ്റ് 1996




**Patron Saint**



## കുറ്റകരമായ ഒരുതരം 'നിഷ്പക്ഷത'

നിഷ്പക്ഷത ഒരു മൂല്യാധിഷ്ഠിത നിലപാടാണ്. എന്നാൽ, ചിലപ്പോൾ ഒരുതരം നിഷ്പക്ഷതയെ കുറ്റകരമായി കാണേണ്ടതുണ്ട്. നീതിയും സത്യവും എവിടെയെന്ന് അന്വേഷിക്കുവാൻ മിനക്കെടാതെ, അഥവാ അവ എവിടെയെന്ന് ബോധ്യമായാൽതന്നെ സ്വന്തം പ്രതിച്ഛായയെക്കുറിച്ചുള്ള അമിതതാല്പര്യം നിമിത്തം ഒരു വല്ലാത്ത നിഷ്പക്ഷതാ നിലപാട് പലരും സ്വീകരിക്കുന്നു. നീതിപീഠങ്ങൾമുതൽ സ്ഥാപനങ്ങളുടെ തലപ്പത്ത് ഇരിക്കുന്നവരിലുൾപ്പടെ, വ്യക്തിബന്ധങ്ങൾ വരെ ഈ പ്രതിഭാസം സാധാരണമായിരിക്കുന്നു.

യേശുക്രിസ്തു പക്ഷപാതപരമായി ഒരിക്കലും വർത്തിച്ചിട്ടില്ല. എങ്കിലും ചില സന്ദർഭങ്ങളിൽ തനിക്കു ബോധ്യമായ വസ്തുതകളുടെ വെളിച്ചത്തിൽ പക്ഷം ചേർന്നിട്ടുണ്ട്. ചുങ്കക്കാരുടെയും പാപികളെന്നു മുദ്ര കുത്തപ്പെട്ടവരുടെയും, ദരിദ്രരുടെയും, സ്ത്രീകളുടെയും, കുഞ്ഞുങ്ങളുടെയും നീതിപൂർവ്വമായ അവകാശങ്ങൾക്കായി അവരുടെ പക്ഷം ചേർന്നപ്പോഴാണ് യേശുവിലെ വിമോചകൻ ലോകത്തിനു പരിചിതനായത്. ഈ നിലപാടുകൾക്കു പിന്നിൽ യേശുവിന് എന്തെങ്കിലും നേടിയെടുക്കുവാനുള്ള താല്പര്യമോ, എന്തെങ്കിലും നഷ്ടപ്പെടുമെന്നുള്ള ഭയമോ ഉണ്ടായിരുന്നില്ല. പക്ഷേ ഇന്ന് നിലപാടുകൾ എടുക്കുവാൻ ഭയക്കുന്നതുതന്നെ നിക്ഷിപ്തതാല്പര്യങ്ങൾ നേടിയെടുക്കുവാനോ, സ്വന്തം ഇമേജുൾപ്പടെ പലതും നഷ്ടപ്പെടാതിരിക്കുവാനോ ആണ്. യഥാർത്ഥത്തിൽ ഇത്തരം നിഷ്പക്ഷതയെക്കുറിച്ച് ആർക്കും വലിയ ബഹുമാനം തോന്നുകില്ല എന്നതാണ് വസ്തുത.

സത്യവും നീതിയും എവിടെയെന്ന് അന്വേഷിക്കുവാൻ ശ്രമിക്കാതിരിക്കുന്നത് കുറ്റകരമായ അനാസ്ഥയാണ്. നൂറുശതമാനം ശരിയും നൂറുശതമാനം തെറ്റും കാണുവാൻ കഴിഞ്ഞിട്ടില്ലെങ്കിലും, കൂടുതൽ ശരിയും കൂടുതൽ തെറ്റും കണ്ടെത്തുവാൻ ബുദ്ധിമുട്ടുണ്ടാകയില്ല. അതുകണ്ടെത്തിയാൽ, അതിനനുസൃതമായ ഒരു നിലപാടെടുത്താൽ, അതു പക്ഷപാതപരമാകയില്ല. നീതിബോധമുള്ള നേതൃത്വത്തിന് അത് അനിവാര്യമാണ്.

**ജെ. കെ.**

ഉള്ളടക്കം



  

## ദേവലോകം പെരുനാൾ



പ. ഗീവർഗീസ് ദ്വിതീയൻ ബാവാ ദൈവമാതാവിന്റെ നാമത്തിൽ സ്ഥാപിച്ച് ആഗസ്റ്റ് 15-ാം തീയതി കൂദാശ നിർവ്വഹിച്ച ദേവലോകം അരമന ചാപ്പലിലെ പ്രധാന പെരുനാൾ മാതാവിന്റെ സ്വർഗ്ഗാരോഹണ ദിനവും പൗരസ്ത്യ കാതോലിക്കാ സിംഹാസനം മലങ്കരയിൽ പുനഃസ്ഥാപിക്കുന്നതിന് നേതൃത്വം നൽകിയ പ. അബ്ദേദ് മശിഹാ പാത്രിയർക്കീസു ബാവയുടെ ഓർമ്മദിനവും പെരുനാളായി 1996 ആഗസ്റ്റ് 14, 15 തീയതികളിൽ പ. കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ അരമന ചാപ്പലിൽ കൊണ്ടാടുന്നതാണ്.

## ഓർമ്മപ്പെരുന്നാൾ

കൊല്ലം ബാഹ്യകേരള മെത്രാസന മെത്രാപ്പോലീത്ത ആയിരുന്ന ബഥനിയുടെ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലിത്തായുടെ ഓർമ്മ അദ്ദേഹം കബറടങ്ങിയിട്ടുള്ള പെരുനാട് ബഥനി ആശ്രമത്തിൽ ആഗസ്റ്റ് 5, 6 തീയതികളിൽ പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും മറ്റു തിരുമേനിമാരുടെ സഹകരണത്തിലും നടത്തപ്പെടും.

## സ്ത്രീകൾക്കു സ്വാഗതം

മലങ്കര ഓർത്തഡോക്സ് സഭയിലെ Sisters of Missionaries of Christ സമൂഹത്തിൽ ചേർന്ന് കേരളത്തിന് അകത്തും പുറത്തും സുവിശേഷവേല ചെയ്യുവാൻ ആഗ്രഹിക്കുന്ന അഭ്യസ്തവിദ്യരും സമർപ്പണമുള്ളവരും ആരോഗ്യവതികളുമായ സ്ത്രീകൾക്ക് സ്വാഗതം.

വിശദ വിവരങ്ങൾ അറിയണമെങ്കിൽ Sr. Rebekka S.M.C., St. Paul's Convent, Puthuppady P O, Calicut 673 586 എന്ന വിലാസത്തിൽ അന്വേഷിച്ചാൽ മതി.

# സുവിശേഷപാഠങ്ങൾ

## കൂടാരപ്പെരുന്നാളിനുശേഷം ഒന്നാം ഞായർ

(ആഗസ്റ്റ് 11 )

*വി. മത്തായി 21: 28-32*

യരുശലേമിലേക്കുള്ള വരവേല്പിനെത്തുടർന്ന് മുഖാമുഖം വാഗ്വാദത്തിനെത്തുന്ന യഹൂദപ്രമാണികളോടുള്ള രക്ഷകൻെറ അയത്നസുന്ദരവും തുളച്ചു കയറുന്നതുമായ വാക്കുകളാണ് നമുക്കുമുന്നിൽ.

1. നിങ്ങൾക്കെന്തുതോന്നുന്നു? ഇത് ഏതെങ്കിലുമൊരു കഥയ്ക്ക് മുഖവുരയല്ല. ചിന്തിക്കാനും, ചിന്തിച്ചു വെളിവാകുന്നതിനെ അംഗീകരിക്കാനും അറച്ചു നില്ക്കുന്ന മനസ്സുകളോടാണ് ഈ ചോദ്യശരം What do you think?'' യോഹന്നാൻ സ്നാപകനെപ്പറ്റി ''ചിന്തിച്ചുവിലയിരുത്തുവാൻ'' അവസരം നൽകിയിട്ടും അവർ ചിന്തിക്കാൻ വിമുഖരായിരുന്നു. നേരെ ചിന്തിച്ചുപോയാൽ ശരിയായ ലക്ഷ്യത്തിലെത്തും, അതൊഴിവാക്കുവാനുള്ള തന്ത്രമാണവർ പ്രയോഗിക്കുന്നത്. ചിന്തിക്കാനും ഗ്രഹിക്കാനും മടിയുള്ളവരോട് പ്രതിപാദിച്ചിട്ടും കാര്യമില്ല. പല ദൃഷ്ടാന്തങ്ങളും നമുക്കു മുമ്പിൽ വന്നുനില്ക്കുമ്പോഠ പരമഗുരു പഴയ ആ ചോദ്യം ആവർത്തിക്കും, ''നിങ്ങൾക്ക് എന്തു തോന്നുന്നു?'' നാം രൂപീകരിക്കുന്ന ആശയങ്ങൾ നമ്മെ വളരെ ദൂരം സ്വാധീനിച്ചേക്കാം, പ്രതികരിക്കാതിരിക്കുന്നത് മനുഷ്യസഹജമല്ല.

2. പിതാവിൻെറ കല്പന മാനിച്ച് മുന്തിരിത്തോപ്പിൽ വേല ചെയ്യാൻ പോകാമെന്നു വാക്കുപറയുകയും, എന്നാൽ പോകാതിരിക്കുകയും ചെയ്തവനെ ആരും അംഗീകരിക്കുന്നില്ല. പക്ഷേ, ഒന്നാലോചിച്ചാൽ അത്തരക്കാരല്ലേ എണ്ണത്തിൽകൂടുതൽ? ഈ കഥ വിശകലനം ചെയ്യുന്ന നമ്മിൽ പലരും അങ്ങനെ തന്നെയല്ലേ? ഈ ''അനുസരണക്കേടുകാരൻ'' പറയാൻ സാധ്യതകളുള്ള ഒഴിവുകഴിവുകളുടെയും ''പെട്ടെന്നുണ്ടായ അസൗകര്യങ്ങളുടെയും'' പട്ടിക അനായാസേന നമ്മുടെ മനസ്സിൽ ഉയരുന്നില്ലേ?

3. അനുതപിക്കുന്ന പാപിയെക്കുറിച്ച് സ്വർഗ്ഗത്തിലെ മാലാഖമാർ സന്തോഷിക്കും. ആ സന്തോഷം സ്വാംശീകരിക്കാൻ കഴിയുന്ന മനസ്സുകഠ ആ സ്വഭാവത്തെ വില മതിക്കും. എല്ലാ മനുഷ്യരും പാപികളായാൽ ഈ ദൃഷ്ടാന്തത്തിന് പ്രസക്തിയേറുന്നുണ്ട്. മാലാഖമാരോടൊപ്പം മനുഷ്യരും ഈ വിഷയത്തിൽ സന്തോഷിക്കുന്നതാണ് അനുതാപത്താലുളവാകുന്ന അനുരഞ്ജനത്തിൻെറയും ആനന്ദത്തിൻെറയും പരമമുഹൂർത്തവും സാരാംശവും. വഴിതെറ്റി നടന്നവരെങ്കിലും മറ്റൊരുവേള മനസ്സു തിരിഞ്ഞു വരുന്നവരും "പിതാവിൻെറ ഇഷ്ടം" പ്രവർത്തിക്കുന്നവർ എന്നു തന്നെ പരിഗണിക്കപ്പെടുന്നു എന്നത് ശ്രദ്ധേയമാണ്.

4. മറ്റു രണ്ട് സാദ്ധ്യതകൾ കൂടിയുണ്ട്. ചെയ്യാമെന്നു പറഞ്ഞിട്ട് ചെയ്യുന്ന വിശ്വസ്തരും; ചെയ്യാനാവില്ല എന്നു നിഷേധിച്ചിട്ട് അങ്ങനെതന്നെ ചെയ്യുന്നവരും. എങ്കിലും ഈ രണ്ടു കൂട്ടത്തിലുംപെടുന്നവരുടെ എണ്ണം തുലോം ചുരുക്കമായിരിക്കും.

5. "ചുങ്കക്കാരും വേശ്യാസ്ത്രീകളും നിങ്ങൾക്കു മുമ്പെ സ്വർഗ്ഗരാജ്യത്തിൽ കടക്കും" എന്ന ന്യായവിധി വാക്യം അതീവശ്രദ്ധയോടെ സ്വീകരിക്കേണ്ടതാണ്. പല കാരണങ്ങളാലും മനുഷ്യരാൽ എഴുതിത്തള്ളപ്പെട്ടിരിക്കുന്നവർ ദൈവദൃഷ്ടിയിൽ അങ്ങനെതന്നെ ആയിക്കൊള്ളണമെന്നില്ല. അനുതാപത്തിനും, മനസ്സു തിരിവിനും, ഭൂതദയയ്ക്കും, മഹാമനസ്കതയ്ക്കും അവസരം ലഭിക്കുമ്പോൾ അത് അവഗണിക്കുന്നത് മിടുക്കാണെന്നു കരുതി വീരസ്യം പറയുന്നത് ലോകദൃഷ്ടിയിൽ കാര്യമായേക്കാം; പക്ഷെ ദൈവ മുമ്പാകെ അതു നിന്ദ്യമാണ്. കൺവൻഷനും, പെരുന്നാളും, ധ്യാനയോഗവും ഒക്കെ സംഘടിപ്പിക്കാനും അതിന് മുതൽമുടക്കാനും ആളുണ്ടായേക്കും. എന്നാൽ അത് വേണ്ടവിധം സ്വന്തജീവിതത്തിൽ പ്രയോജന കരമായി ഉപയോഗപ്പെടുത്തുന്നവർ എത്രപേർ കാണും? പെരുന്നാൾ പ്രദക്ഷിണത്തിൽ മുമ്പിൽനിന്നു നിയന്ത്രിക്കാനും നേർച്ചവിളമ്പിൽ ഓടി നടന്നു നിർദ്ദേശം കൊടുക്കാനും സമയം കണ്ടെത്തുന്നവർതന്നെ പെരുന്നാൾ കുർബ്ബാന സമയത്ത് പുകവലിച്ചുകൊണ്ട് പടിഞ്ഞാറെ മരച്ചോട്ടിൽ നില്ക്കുമ്പോൾ ഏതെല്ലാം മൂല്യങ്ങൾക്കാണ് ഭ്രംശമുണ്ടാകുന്നത്!

## വാങ്ങിപ്പിനുശേഷം ഒന്നാം ഞായർ

(ആഗസ്റ്റ് 18)

*വി. ലൂക്കോസ് 6: 39-45*

1. ഒരു കുരുടൻ മറ്റൊരു കുരുടന് വഴികാട്ടിയാകുക എന്നതു അസാദ്ധ്യമാണ്. എങ്കിലും എത്രയോ "കുരുടന്മാരാ"ണ് നേതൃസ്ഥാനത്തും വഴികാട്ടികളുടെ റോളിലും പിടിച്ചുനിൽക്കാൻ ശ്രമിക്കുന്നത്. അക്കാരണത്താൽത്തന്നെ സമൂഹഗാത്രം രോഗഗ്രസ്ഥമാകുകയും, എല്ലാ രംഗങ്ങളിലും ജനജീവിതത്തിൻെറ ഗുണപരമായ മേന്മ കീഴോട്ടു കൂപ്പുകുത്തുകയും ചെയ്യുന്നു. "നേതൃവേഷ"മണിഞ്ഞു കഴിഞ്ഞാൽ അപ്പോൾത്തന്നെ മുമ്പുണ്ടായിരുന്ന അന്ധത താനെ ഇല്ലാതായിക്കൊള്ളും എന്ന ആശ്വാസം ഒരു "നല്ല ആഗ്രഹ"മായി പരിഗണിച്ചാൽ മതി; അല്ലാതെ അതിനടിസ്ഥാനമില്ല. അന്ധനായവൻ ഈ വഴികാട്ടലെന്ന സാഹസത്തിനു മുതിരാതിരുന്നെങ്കിൽ മറ്റെ അന്ധനെങ്കിലും കുഴിയിൽ വീഴാതിരുന്നേനെ! വിവിധരംഗങ്ങളിൽ നേതൃത്വപദം പ്രാപിച്ചവരും, അതു മോഹിക്കുന്നവരും ഇതെപ്പറ്റി ഒരു നിമിഷം ചിന്തിക്കുമോ?

2. പലരും അറിവിൽ മുതിർന്നു വന്നേക്കാം. എങ്കിലും

എല്ലാവരുടെയും പരമഗുരു മൊഴിയുന്നു. "ശിഷ്യൻ ഗുരുവിനു മീതെയല്ല" ഗുരുക്കന്മാരെക്കാൾ മികവുള്ള ശിഷ്യരുണ്ടായേക്കാം; എങ്കിലും അവിടെയും അഹന്തക്കു സ്ഥാനമില്ല. ഗുരുവരനായ യേശുവിൽനിന്നും നാമെല്ലാവരും വിനയപൂർവ്വം പഠിക്കേണ്ടിയിരിക്കുന്നു. ഏറ്റവും വലിയ പണ്ഡിതൻ വിനയാന്വിതനാകേണ്ട വഴി ഇതുതന്നെയാണ്. പഠനം പൂർത്തിയാക്കുന്ന ശിഷ്യരെ തുല്യരായി അംഗീകരിക്കാൻ ഗുരുക്കന്മാരും തയ്യാറാകണം.

3. സ്വന്തം കണ്ണിൽ വലിയ കോലിരിക്കെ അന്യൻെറ കണ്ണിലെ കരടു തേടുന്നവർ മറ്റാരുമല്ല, നാമൊക്കെത്തന്നെ. ഒരു പ്രശ്നമുണ്ടായി ഒത്തു തീർപ്പാലോചന നടക്കുമ്പോഴാണ് ഈ രംഗം വീണ്ടും വീണ്ടും പലപ്പോഴും ആവർത്തിക്കപ്പെടുന്നത്. സ്വയന്യായീകരണത്തിൻെറ വേരുകൾ എത്ര ആഴത്തിലാണ് നമ്മുടെ മനസ്സുകളിൽ തറഞ്ഞിരിക്കുന്നത്. അതേ നാണയത്തിൽ അന്യരെ ന്യായീകരിക്കാതിരിക്കാനും നാം ശ്രദ്ധാലുക്കളാണ്? "എങ്കിലും അവൻ ഇങ്ങനെ പെരുമാറുമോ?" ഇതാണ് സാധാരണ ഉയരുന്ന ആരോപണ വാക്യം. ഇതേവാക്യം നമ്മുടെമേൽ പ്രയോഗിക്കാൻ ധൈര്യമുണ്ടെങ്കിൽ സ്വന്തം കണ്ണിലെ കോൽ നീങ്ങുന്ന പ്രക്രിയ തുടങ്ങിക്കഴിയും. നമുക്ക് ദൈവത്തെക്കാളും സ്നേഹം നമ്മോടുതന്നെയാകയാലാണ് അന്യനിഷേധവും സ്വയനീതീകരണവും ഇത്രയേറെ ശക്തി പ്രാപിച്ചിരിക്കുന്നത്.

4. ഒരു വൃക്ഷം വിലമതിക്കപ്പെടുന്നത് അത് എത്രമാത്രം പ്രയോജനകരമാണ് എന്ന മാനദണ്ഡത്തിലാണ് "ഫല"മാണ് വിഷയം. മരത്തിന് എത്രനല്ല പേരിട്ടാലും, എത്ര ചായംതേച്ചു മോടിപിടിപ്പിച്ചാലും എത്ര അലങ്കരിച്ചാലും അത് ഫലദായകമല്ലെങ്കിൽ നിഷ്പ്രയോജനമല്ലേ? കണ്ടാൽ സുമുഖരും, മോടിയായ വസ്ത്രംധരിച്ചവരും നല്ല "സ്ഥാന"ത്തിരിക്കുന്നവരുമായവർ ചിലപ്പോൾ സംസാരിക്കുന്നതു കേട്ടാൽ ഇത്ര ഹീനമായി ഇവർക്ക് സംസാരിക്കാൻ കഴിയുന്നതെങ്ങനെ എന്നു തോന്നിപ്പോകും. ഉള്ളിലെ വിഷമാണ് തക്കകാലത്ത് പുറത്തുവരുന്നത്. ഹൃദയത്തിൽ ഒളിഞ്ഞു മറഞ്ഞുമിരിക്കുന്നവ എന്തെല്ലാമെന്ന് ആദ്യമേ അന്വേഷിക്കാം.

ആകെക്കൂടെ, ദൈവസാക്ഷിയായി, നീതികരിക്കത്തക്കതാണോ നമ്മുടെ സംസ്കാരങ്ങളും ചേഷ്ടകളും നടപടികളും സഭാപ്രവർത്തനങ്ങൾ തന്നെയും.

## വാങ്ങിപ്പിനുശേഷം രണ്ടാം ഞായർ

(ആഗസ്റ്റ് 25)

*വി. ലൂക്കോസ് 11 : 14 - 26 വി. ലൂക്കോ. 18: 1- 14*

1. വിനയും അനുതാപഹൃദയവും ദൈവരാജ്യാനുഭോക്തക്കളുടെ രണ്ട് പ്രധാന ലക്ഷണങ്ങളാണ്. വിനയമുള്ളവൻ ഉയർത്തപ്പെടും; ദൈവംപോലും വിനയത്തിൻെറ മൂർത്തീഭാവമാണല്ലോ. വിനയമില്ലാത്ത ഹൃദയത്തിൽനിന്നും യഥാർത്ഥ പ്രാർത്ഥന ഉയരുക അസാദ്ധ്യമാണെന്ന് അനുഭവത്തിൽ നിന്നറിയാം.

2. ദൈവരാജ്യം വന്നെത്തിയതിൻെറ തെളിവുകളാണ് ദൈവികശക്തിയാൽ പിശാചുക്കൾ ഒഴിഞ്ഞുപോകുന്നത്. എങ്കിലും ദൈവരാജ്യത്തിൻെറ ആഗമനം സ്വാഗതം ചെയ്യാനറച്ചു നില്ക്കുന്നവരാണ് ആകാശത്തുനിന്നും "അടയാളം" കാട്ടിക്കൊടുക്കണമെന്ന് യേശുവിനോട് ആവശ്യപ്പെടുന്നത്. പിശാച് ഒഴിഞ്ഞുപോയത് അവരുടെ ദൃഷ്ടിയിൽ "അത്ഭുത"മല്ലായിരിക്കാം. പിശാചും പൈശാചികമായവയും ഒഴിഞ്ഞു പോകുന്നിടത്താണ് ദൈവരാജ്യവിന്യാസം പ്രകടമാകുന്നത്. പൈശാചികമായവ നിർബ്ബന്ധമായി ഒഴിവാക്കിയിട്ടുവേണം "നിൻെറ രാജ്യം വരണമെ" എന്ന അപേക്ഷ സമർപ്പിക്കേണ്ടത്.

3. മറ്റൊരു കൂട്ടരെപ്പറ്റിയും കർത്താവ് പരാമർശിക്കുന്നുണ്ട്. "എനിക്ക് അനുകൂലിയല്ലാത്തവൻ" അനുകൂലവുമല്ല പ്രതികൂലവുമല്ല എന്നു വരുത്തി എല്ലാറ്റിൽനിന്നും അകന്ന്, സ്വതന്ത്രരായി നില്ക്കാൻ ശ്രമിക്കുന്നവർ ആ പട്ടികയിൽ വരും. അവർ സഹായികളല്ല; എതിരാളികൾതന്നെ. "എനിക്കാരുടെയും സഹായം വേണ്ടാ, ആരെയും സഹായിക്കാനും ഞാനില്ല" എന്നിങ്ങനെ ഉരുവിട്ട് സ്വയം നിർമ്മിക്കുന്ന തുരുത്തിൽ കഴിയാൻ ശ്രമിക്കുന്നവർ കപട 'ചേരിചേരാ' നയക്കാരാണ്. ധർമ്മാധർമ്മങ്ങൾ ഏറ്റുമുട്ടുമ്പോൾ ഞാൻ രണ്ടു കൂട്ടത്തിലുമില്ല എന്നു പറഞ്ഞ് കരയ്ക്കു നില്ക്കാൻ ശ്രമിക്കുന്നവർ സമാധാനത്തിൻെറ വക്താക്കളല്ല. അവരുടെ നിലപാടുമൂലം ഗുണമുണ്ടാ കുന്നത് നീതിയ്ക്കല്ല അധർമ്മത്തിനുതന്നെ. "എനിക്ക് അനുകൂലിയല്ലാത്തവൻ എനിക്കു പ്രതികൂലിയാകുന്നു; എന്നോട് ചേരാത്തവൻ ചിതറിയ്ക്കുന്നവനാകുന്നു" എന്ന കർത്താവിൻെറ വാക്കുകൾ എത്ര ചിന്തനീയം. അനവസരത്തിലെ മൗനം, അനവസരത്തിലെ വീൺവാക്കുപോലെതന്നെ അപകടകരമാണ്!

4. അശുദ്ധാത്മാവ് ഒരു മനുഷ്യനെ വിട്ടുപോയിട്ട് കുറെക്കഴിഞ്ഞ് തന്നെക്കാൾ വഷളായ ഏഴാത്മാക്കളെ കൂടെ കൂട്ടിക്കൊണ്ടു വരുന്നതിനെപ്പറ്റിയുള്ള മുന്നറിയിപ്പ്, പിശാചു ബാധിതൻെറ സ്ഥിതി വെള്ളമില്ലാതെ വരണ്ട മരുഭൂമിയുടെ അവസ്ഥതന്നെ. അവിടെ ഒന്നും ഉളവായി വരുന്നില്ല; മനുഷ്യവാസയോഗ്യമല്ല. അത്തരം ഒരിടം അടിച്ചുവാരി അലങ്കരിച്ചതുകൊണ്ടുമാത്രം അത് "വരണ്ട ഭൂമി" അല്ലാതാകുന്നില്ല. കൂടതൽ അശുദ്ധാത്മാക്കൾക്ക് പാർക്കാൻ സൗകര്യമായി എന്നേയുള്ളൂ.

"ദൈവവും ആരാധനയും ഒന്നും വേണ്ട; നല്ലപോലെ ജീവിച്ചാൽ മതി" "ദൈവഭക്തന്മാരെന്നു പറയുന്നവരുടെ ചെയ്തികൾ നാം കാണുന്നതല്ലേ" - ഇത്തരം പ്രസ്താവനകൾ നാം കേൾക്കാറുണ്ട്. 'അടിച്ചുവാരി അലങ്കരിച്ച്' കൂടുതൽ പിശാചുക്കൾക്ക് വാസകേന്ദ്രമാകുന്ന ഭവനങ്ങളെയാണ് ഈ വാക്കുകൾ സൂചിപ്പിക്കുന്നത്.

## വാങ്ങിപ്പിനു ശേഷം മൂന്നാം ഞായർ

(സെപ്റ്റംബർ 1)

*വി. മത്തായി 17: 22 - 27*

സമസ്ത മനുഷ്യർക്കും അവകാശങ്ങളോടാണ് ഏറെ താല്പര്യം. അവകാശങ്ങൾക്കു വേണ്ടിയല്ലാതെ കടമകളും ഉത്തരവാദിത്വങ്ങളും സംരക്ഷിക്കാൻ ആരും സമരം നടത്തിയതായും പത്രിക (Charter) തയ്യാറാക്കി

യതായും കേട്ടിട്ടില്ല. എവിടെയും അരങ്ങേറിയിട്ടുള്ള സമരങ്ങൾ ചുമതലകൾ ഭദ്രമാക്കാനല്ല; അവകാശങ്ങൾ പിടിച്ചു വാങ്ങാൻമാത്രം. ഇവ രണ്ടും സംരക്ഷിക്കപ്പെടാതെ പുരോഗതി എവിടെ? അവകാശങ്ങൾപോലും ബലി കഴിച്ച് കൈസർക്കുള്ളത് കൈസർക്കും ദൈവത്തിന്നുള്ളത് ദൈവത്തിനും കൊടുത്ത് സംഘർഷങ്ങൾ ഒഴിവാക്കുന്ന സമാധാനപ്രഭുവിന്റെ മാതൃക എത്ര അനുകരണീയം!

1. യേശു വീണ്ടും തന്റെ പീഡാനുഭവത്തെയും മരണത്തെയുംകുറിച്ച് ശിഷ്യന്മാർക്കു മുന്നറിവു നല്കി. "അഹിതകര"മായ ഈ വാക്കുകൾ അവരിൽ ദു:ഖമുളവാക്കിയതിൽ അത്ഭുതമില്ല. അടയാളങ്ങളുടെയും അത്ഭുതങ്ങളുടെയും പിന്നാലെ പായുന്ന മനുഷ്യന് ഇഷ്ടവരദായകനും അനഭിമതമായ പീഡാനുഭവങ്ങളെല്ലാം നൊടിയിടയിൽ "അത്ഭുതകര"മായി നീക്കുന്ന ദൈവത്തെയാണല്ലോ ഇന്നും ആഗ്രഹം. പക്ഷെ പീഡാനുഭവവും കുരിശുമില്ലാതെ പുനരുത്ഥാനവും കിരീടവുമില്ല എന്ന ഭാഗം നാം വിസ്മരിക്കുകയല്ലേ?

2. ദേവാലയത്തിലേക്കുള്ള തലവരിപ്പണം നൽകുക എന്നത് യഹൂദന് കടമയും അവകാശവും ആയിരുന്നു. അതിനാൽ ദേവാലയകാര്യങ്ങൾ മുടക്കംകൂടാതെ നടത്തുവാനും സാഹചര്യമുണ്ടായിരുന്നു. യഹൂദനായ ഒരുവനും അതിൽനിന്നും ഒഴികഴിവുനേടാൻ ശ്രമിച്ചില്ല. ദേവാലയത്തിലേക്കും സഭയിലേക്കും നൽകിയിരിക്കേണ്ട ഭോഗങ്ങൾ നൽകാതെ ഒഴിഞ്ഞു മാറുന്നവർ ഈ മാതൃകയിൽനിന്നും എത്ര അകലെയാണ്? നൽകുന്നതുമൂലം സമൃദ്ധിയല്ലാതെ, ആർക്കും കുറവുണ്ടായിട്ടില്ല.; നേരെമറിച്ച് നൽകുന്നതിൽ വീഴ്ച വരുത്തുന്നവർക്ക് ദുർഭിക്ഷതയ്ക്കു കുറവില്ലതാനും. സ്വർഗ്ഗത്തിന്റെ കിളിവാതിലുകൾ തുറന്ന് സമൃദ്ധിയായി നൽകാൻ മടിക്കാത്ത ദൈവത്തിനു സർവ്വവും നൽകാൻ കടപ്പെട്ടവരല്ലേ നാം.

3. യേശു തലവരിപ്പണം കൊടുക്കുന്നില്ലേ എന്ന ചോദ്യം പ്രകോപനപരമായിരുന്നോ എന്നു നിശ്ചയമില്ലെങ്കിലും, യേശുവിനോട് നേരിട്ട് ചോദിക്കാനുള്ള ധൈര്യക്കുറവോ വൈമുഖ്യമോ ആവാം. കാരണം, എങ്കിലും പത്രോസ് അയാളോട് തർക്കത്തിനൊരുമ്പെടുന്നില്ല എന്നത് അഭികാമ്യമായ കാര്യം തന്നെ.

4. അവകാശങ്ങൾക്കുവേണ്ടി അടരാടുന്നവരുടെ ഈ ലോകത്ത് "എങ്കിലും അവർക്ക് ഇടർച്ച വരാതിരിക്കാൻ" എന്ന കാരണത്തിൽ സമാധാനം വിതയ്ക്കുന്ന യേശുവിന്റെ മാതൃകയുടെ പൊരുൾ നമ്മുക്ക് ഗ്രഹിക്കാൻതന്നെ പ്രയാസമായി തോന്നിയേക്കാം. ദൈവപുത്രന്റെ അതിവിനയം നമ്മുടെമുമ്പിൽ നിത്യദൃഷ്ടാന്തമാണ്. ലൗകികവും ആത്മീകവുമായ സർവ അധികാരങ്ങൾക്കും മുമ്പിൽ അവിടുന്ന് വണങ്ങുന്നു. എല്ലാ അധികാരങ്ങളും ദൈവത്തിൽ നിന്നാണല്ലോ വരുന്നത്. തങ്ങളുടെ രാജകീയ കിരീടങ്ങൾക്കുമുമ്പിൽ സർവ്വേശ്വരന്റെ ധർമ്മദണ്ഡുണ്ടെന്ന് അധികാരസ്ഥാനികൾ തിരിച്ചറിഞ്ഞെങ്കിൽ.ദേവാലയാധിപൻ തന്റെ അധികാരാവകാശങ്ങളുടെ കണക്കു നിരത്തി തർക്കത്തിനു നില്ക്കാതെ തലവരിപ്പണം കൊടുക്കാൻ ഒരുമ്പെടുന്നു.

5. തലവരിപ്പണം കൊടുക്കാൻപോലുമുള്ള ദ്രവ്യം യേശുവിന്റെ പക്കൽ ഇല്ലായിരുന്നു. പത്രോസും തലവരിപ്പണം കൊടുത്തിരുന്നില്ല. മറ്റു ശിഷ്യന്മാരെപ്പറ്റി പരാമർശമില്ലാത്തതുകൊണ്ട് അവർ കൊടുത്തതായി അനുമാനിക്കാമെന്നു തോന്നുന്നു. ദൈവം എപ്പോഴും നമുക്കുവേണ്ടി കരുതുന്നു എന്ന പാഠം പത്രോസും നമ്മളും പഠിക്കണം. മാത്രമല്ല, അത്ഭുതപ്രവർത്തകൻ അങ്ങനെ പ്രവർത്തിച്ച് "ഇഷ്ടംപോലെ" നാണയങ്ങൾ വരുത്തുന്നില്ല. അപ്പോഴത്തെ അത്യാവശ്യത്തിനുവേണ്ടി മാത്രം. ധൂർത്തും ധാരാളിത്തവും ദൈവീകമല്ലെന്ന് നാം തിരിച്ചറിയുമോ?

## വാങ്ങിപ്പിനുശേഷം നാലാം ഞായർ
### (സെപ്റ്റംബർ 8)
*വി. മത്തായി 5: 38 - 48*

സ്നേഹമെന്ന ദൈവപ്രമാണത്തിന്റെ നീരൊഴുക്കാണിന്നത്തെ വേദപ്രതിപാദ്യവിഷയം. പ്രതികാരചിന്ത എന്ന ദുരാത്മാവിനെ പുറത്താക്കി ആ ഭവനം അടിച്ചുവാരി അലങ്കരിച്ചുകഴിഞ്ഞാൽ അവിടെ ആരാണ് കുടിപാർക്കേണ്ടതെന്ന് ഈ ഭാഗം സംശയലേശമന്യെ വെളിവാക്കുന്നു .

1. "കണ്ണിന് പകരം കണ്ണ് ........" എന്നിത്യാദി കാർക്കശ്യസ്വരത്തിലുള്ള ചട്ടങ്ങൾ യിസ്രായേലിനു നല്കിയിരുന്നു. ( പുറ. 21: 24, ലേവ്യ 24: 21, ആവ . 19: 21) ഈ നിയമങ്ങൾ അതികഠിനവും കുറ്റത്തിനു നിരക്കാത്ത ശിക്ഷയും, ദയാലേശമില്ലാത്തതും, മനുഷ്യത്വരഹിതവും എന്നെല്ലാം തോന്നിയേക്കാം. പക്ഷേ ഇത്രയും കർക്കശമായ ശിക്ഷാനിയമങ്ങൾ നല്കിയിരുന്നത് ശിക്ഷയുടെ കാഠിന്യംനിമിത്തം ഭയപ്പെട്ട് ആരും ആ തെറ്റിൽ വീഴാതിരിക്കണം എന്ന ഉദ്ദേശ്യത്തോടെയായിരുന്നു. (ആവ. 13: 12) എന്നാൽ യേശു പ്രതികാരം എന്ന ചിന്തയെത്തന്നെ നിഷേധിച്ചിട്ട് തെറ്റുചെയ്യുന്നവന്റെനേരെ മറ്റൊരു പ്രതികരണം എന്ന പുതിയൊരു മാനം ഉയർത്തുകയാണ്. ഇത് കേവലം അഹിംസയോ അഥവാ ഫലേച്ഛകൂടാതെ 'ധർമ്മയുദ്ധ'ത്തിനുള്ള ആഹ്വാനമോ അല്ല .

2. ഇവിടെ പ്രതികാരം ചെയ്യരുത് എന്നതു മാത്രമല്ല പീഡിപ്പിക്കുന്നവരെ ഒരു തരത്തിലും എതിർക്കാനും പാടില്ല. കൂടുതൽ പീഡയേൽക്കാനും തയ്യാറായിരിക്കണം. ഇത് ഒരു പുതിയ മൂല്യവ്യവസ്ഥിതിയാണ്. രക്തസാക്ഷിത്വമാണ് അതിന്റെ ആത്മാവ്. ഈ തത്വസംഹിതയ്ക്ക് സമ്പൂർണ്ണമായ ഒരു ദൃഷ്ടാന്തമുണ്ടാകുമോ? ദൃഷ്ടാന്തമില്ലാതെ നിയമത്തിനും ആഹ്വാനത്തിനും പ്രായോഗിക മൂല്യമുണ്ടാവില്ല. പൂർണ്ണദൃഷ്ടാന്തം ഒരാൾ മാത്രം - യേശുക്രിസ്തു.

3. അഭിപ്രായങ്ങൾ പറഞ്ഞുതീർക്കണമെന്നും പ്രതികാരം ചെയ്യരുതെന്നും, അയൽവാസിയെ തന്നെപ്പോലെതന്നെ സ്നേഹിക്കണമെന്നും (ലേവ്യ 19: 18) യഹോവ കല്പിച്ചിരുന്നു. കൂട്ടുകാരനായ യഹൂദനെ സംബന്ധിച്ചാണ് ഈ പ്രസ്താവന എന്ന് വ്യാഖ്യാനം നിലവിലിരുന്നതുകൊണ്ടാണല്ലോ യേശു ഈ

കല്പനയ്ക്ക് പുതിയൊരു വ്യാഖ്യാനം നൽകുന്നത് യേശു നല്കുന്ന വ്യാഖ്യാനത്തെയാണ് നിയമദാതാവായ ദൈവം ഉദ്ദേശിച്ചിരുന്നതും. പുതിയ വെളിച്ചത്തിൽ പഴയ കല്പന പുനർജനിക്കുമ്പോൾ അത് ശത്രുവിനെ സ്നേഹിക്കണമെന്നും, പീഡിപ്പിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കണമെന്നും ആയിത്തീരുന്നു. അഹിംസാ പ്രചാരകരെ ഏറെ സ്വാധീനിച്ചിട്ടുള്ള ഒരു പഠിപ്പിക്കലാണിത്. ദൈവമക്കളുടെ ഒരു പ്രധാന അടയാളമായിട്ടാണ് ഈ സ്വഭാവഗുണം കർത്താവ് അവതരിപ്പിക്കുന്നത്.

4. സാധാരണ ജനസമുദായത്തിൻെറ ദൃഷ്ടിയിൽ ശത്രുവിനെതിരായി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുക എന്നതിൽ അസാധാരണമായി ഒന്നുമില്ല. പക്ഷെ ഇതിൻെറ അതിർ ലംഘിക്കുന്നതിന് യേശു നമ്മെ വെല്ലുവിളിക്കുകയാണ്. ഇപ്പോൾ ചെയ്യുന്ന നന്മയും, സേവനങ്ങളും, സ്നേഹിക്കുന്നവരെമാത്രം സ്നേഹിക്കുന്നതും മറ്റും പലർക്കും ചെയ്യാൻ കഴിയും. പക്ഷേ ശത്രുവിനെ സ്നേഹിക്കുക എന്ന പ്രമാണം പ്രവർത്തിപഥത്തിലെത്തുമ്പോൾ അത് മറ്റൊരു സ്നേഹപ്രമാണമായി മാറുന്നു. ഇതാണ് പൂർണ്ണതയുടെ വഴി. ദൈവാനുരൂപരായിത്തീരുക എന്നർത്ഥം. സ്വർഗ്ഗസ്ഥനായ പിതാവ് ഇത്തരം സദ്ഗുണങ്ങളിൽ പൂർണ്ണനാകുന്നു. ആ ഗുണമാതൃകയുടെ പൂർണ്ണതയാണ് നമുക്കു മുമ്പിൽ.

'അല്പസ്വല്പം നന്മയൊക്കെ ചെയ്ത് മറ്റാരെയുംപോലെ അങ്ങു ജീവിച്ചാൽ പോരേ' എന്നതുകൊണ്ട് തൃപ്തിയടയുന്നവരെ ഈ വെല്ലുവിളി സ്പർശിക്കേണ്ടതാണ്. "നാലുപേരുകേട്ടാൽ പഴിക്കാ ത്തതുമാത്രം" ചെയ്യുന്നതുകൊണ്ട് ഒരാൾ സ്വർഗ്ഗസ്ഥനായ പിതാവിനെപ്പോലെ സത്ഗുണപൂർണ്ണനാവുന്നില്ല!

### "മലങ്കരസഭാ മാസിക" യ്ക്ക്

ബിസിനസ് പ്രമോട്ടറും അസിസ്റ്റൻറ് എഡിറ്ററും.

മലങ്കരസഭാ മാസികയുടെ ബിസിനസ് പ്രമോട്ടറായി ഡീക്കൻ ജേക്കബ് തോമസ് കാരയ്ക്കലും, അസിസ്റ്റൻറ് എഡിറ്ററായി ഡീക്കൻ ജോസ് തോമസും നിയമിതരായി.



റായ്പൂർ രവിശങ്കർ സർവ്വകലാശാലയിൽ നിന്ന് ആധുനിക ആംഗലേയ നോവൽ സാഹിത്യത്തിൽ നടത്തിയ ഗവേഷണത്തിനു പി. എച്ച്. ഡി. ലഭിച്ച ഫാ. ഏബ്രഹാം ഉമ്മൻ. സഭകളുടെ ദേശീയ കൗൺസിൽ (എൻ. സി. സി. ഐ.) സെക്രട്ടറിയായ ഇദ്ദേഹം കോട്ടയം പരിപ്പ് നാലാത്ര ഉമ്മൻ ഏബ്രഹാമിൻെറ പുത്രനാണ്.





### "മലങ്കരസഭ"

ഏജൻറന്മാരാവുക

മലങ്കര സഭാ മാസിക 50 വർഷം തികയുന്ന ഈ വർഷത്തിൽ സഭയിലെ എല്ലാ ഭവനങ്ങളിലും മാസിക എത്തിക്കത്തക്കണം ഒരു പദ്ധതി ആവിഷ്ക്കരിച്ചിരിക്കുകയാണ്. അതിലേക്ക് ഏജൻറന്മാരുടെ ഒരു മീറ്റിംഗ് ജൂലൈ 18 -ാം തീയതി കൂടി ചില പരിപാടികൾ നിശ്ചയിച്ചിട്ടുണ്ട്. അതനുസരിച്ച് മാസികയുടെ പ്രവർത്തനങ്ങൾക്ക് വിവിധ സ്ഥലങ്ങളിൽ വരിക്കാരെ ചേർക്കുന്നതിനും നവംബർ മാസം പ്രസിദ്ധപ്പെടുത്തുന്ന സ്മരണികയിലേക്ക് പരസ്യങ്ങളും മറ്റും ശേഖരിക്കുന്നതിനും മലങ്കരസഭയുടെ അംഗീകൃത ഏജൻറന്മാരാകുവാൻ ആഗ്രഹിക്കുന്നവർ കൂടതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക:

മാനേജർ,
മലങ്കരസഭ
ദേവലോകം പി. ഒ.
കോട്ടയം 38



# മദ്യപാനം മഹാവിപത്ത്




## ഫാ.ഡോ. ജേക്കബ് കുര്യൻ

ഓർത്തഡോക്സ് സെമിനാരി കോട്ടയം


### മുഖവുര

ഋഗ്വേദത്തിൽ സോമയാഗവും സോമപാനവും കല്പിക്കപ്പെടുന്നു. ബൈബിളിൽ പാനീയയാഗവും വീഞ്ഞുപയോഗവും പരാമർശിക്കപ്പെടുന്നു. ഇന്ദ്രൻ സോമപാനം നടത്തി കർമ്മനിരതനാകുന്നു. യേശു ക്രിസ്തു വെള്ളം വീഞ്ഞാക്കി പരസ്യശുശ്രൂഷയാരംഭിക്കുന്നു. എങ്കിൽ മദ്യപാനത്തെ വിലക്കുവാൻ മതങ്ങൾക്കാവുമോ?

വേദങ്ങൾ പരിശോധിച്ചാലും, ബൈബിൾ പഠിച്ചാലും, മദ്യപാനത്തെ നീതികരിക്കുന്ന തെളിവുകൾ കിട്ടുകയില്ല. നീതികരിക്കുന്നവയായി തോന്നിക്കുന്ന വേദഭാഗങ്ങൾ ചരിത്രപരമായ പശ്ചാത്തലത്തിലും മതഗ്രന്ഥങ്ങളുടെ അന്തർധാരയിലും മനസിലാക്കേണ്ടവയാണ്.

മദിച്ചു രസിക്കുവാൻ മദ്യം ഉണ്ടാക്കുകയോ ഉപയോഗിക്കുകയോ ചെയ്യുന്ന രീതി ഋഗ് വേദത്തിലില്ലായിരുന്നു. വിശിഷ്ടാവസരങ്ങളിലെ രുചികരമായ ഒരു പാനീയമായി സോമലതയുടെ രസം വൈദികകാലത്ത് ഉപയോഗിച്ചിരുന്നു. രുചികരമായ ഭക്ഷണപദാർത്ഥവും, പാനീയവും ഈശ്വരാരാധനക്കും ഉപയോഗിക്കുന്ന രീതി പുരാതനകാലത്തുണ്ടായിരുന്നതിന്റെ തെളിവാണ് ഋഗ്വേദത്തിലെ സോമയാഗവും ബൈബിളിലെ പാനീയയാഗവും.ദൈവത്തിന് അർപ്പിച്ച് കഴിഞ്ഞ് ആരാധകകർ ഭക്ഷിക്കുന്നതും പാനം ചെയ്യുന്നതും മതപരമായ ചടങ്ങുമാത്രമായിരുന്നു. മദിച്ചു രസിക്കുവാനുള്ള അവസരമായി ഇതിനെ ആരും കണ്ടിരുന്നില്ല.

- ഒരു മതവും മദ്യപാനത്തെ നീതീകരിക്കുന്നില്ല
- വേദഗ്രന്ഥങ്ങൾ മദ്യപാനത്തെ ശപിക്കുന്നു
- മദ്യപാനിയുടെ മക്കളെപ്പോലും സമൂഹം അവജ്ഞയോടെ നോക്കും.
- മദ്യപാനിയുടെ അടുത്ത തലമുറകൾക്കുപോലും അംഗവൈകല്യവും മാറാരോഗങ്ങളും ഉണ്ടാകും

മധ്യപൗരസ്ത്യ ദേശങ്ങളിൽ കാലാവസ്ഥയുടെ പ്രത്യേകതകൊണ്ടും ഉറവജലത്തെക്കാൾ ലഭ്യതകൊണ്ടും വീഞ്ഞ് സാധാരണപാനീയമായി(നമ്മുടെ നാട്ടിൽ ചായയും കാപ്പിയും കഴിക്കുന്നതുപോലെയോ, ഉറവ ജലം കുടിക്കുന്നതു പോലെയോ) അംഗീകരിക്കപ്പെട്ടിരുന്നു. ഈ പശ്ചാത്തലത്തിൽ വേണം യേശു ക്രിസ്തു വെള്ളത്തെ വീഞ്ഞാക്കിയ സംഭവത്തെ മനസിലാക്കാൻ. അമിതമായ വീഞ്ഞുപയോഗത്തെ ആദിയോടന്തം ബൈബിൾ വിരോധിക്കുന്നുണ്ട്.

ഇത്രയും ശ്രദ്ധിച്ചപ്പോൾ, ഒരു ചോദ്യം ബാക്കി വന്നേക്കാം:" മിതമായ അളവിൽ മദ്യം കഴിക്കുന്നതും, വിശിഷ്ടാവസരങ്ങളിൽ മദ്യം വിളമ്പുന്നതും ന്യായീകരിക്കാവുന്നതല്ലേ?" മതങ്ങളുടെ ആദിമദശകളിൽ അനുവർത്തിച്ചിരുന്ന ചില സംഗതികൾക്ക്, അനുഭവത്തിന്റെയും ധാർമ്മികതയുടെയും വെളിച്ചത്തിൽ മാറ്റം സംഭവിച്ചുകഴിഞ്ഞുവെന്നു കാണുവാൻ കഴിയും. ഹൈന്ദവപാരമ്പര്യം പിൽക്കാലത്ത് മദ്യത്തെ സമ്പൂർണ്ണമായി നിരോധിച്ചതിന്റെ തെളിവാണ്,മഹാഭാരതത്തിലെ മൗസാലപർവ്വവും, അഗ്നിപുരാണത്തിലെ 173-ാം അധ്യായവും മൗസാലപർവ്വം ഒന്നാം അധ്യായപ്രകാരം, ശ്രീകൃഷ്ണൻ രാജ്യമൊട്ടാകെ മദ്യനിരോധനം ഏർപ്പെടുത്തി. മദ്യം ഉൽപാദിപ്പിക്കുന്നവരെ വംശത്തോടെ തൂക്കിക്കൊല്ലുമെന്ന് കല്പനയിറക്കി. അഗ്നിപുരാണം 173-ാം അദ്ധ്യായപ്രകാരം മദ്യം ഉള്ളിൽ ചെന്നുപോയാൽ ഒരു വർഷക്കാലം തിപ്പലി ഭക്ഷിക്കുകയും രോമവസ്ത്രം ധരിച്ച് നടക്കുകയും ചെയ്യണം. ബൈബിളിലെ പുതിയനിയമ ധാർമികചിന്തയുടെ സമ്പൂർണ്ണദർശനമാണ്. 1 കൊരിന്തി 6 : 9-10:

"അന്യായം ചെയ്യുന്നവർ ദൈവരാജ്യം അവകാശമാക്കുകയില്ല....

..... കള്ളന്മാർ, അത്യാഗ്രഹികൾ,മദ്യപന്മാർ,

... എന്നിവർ ദൈവരാജ്യം അവകാശമാക്കുകയില്ല".

കൂടാതെ, സാധാരണപാനീയമായിട്ടോ വിശിഷ്ടപാനീയമായിട്ടോ വീഞ്ഞോ, മദ്യമോ നമ്മുടെ നാട്ടിന്റെ സാഹചര്യത്തിൽ ഒരുകാലത്തും അംഗീകരിക്കപ്പെട്ടിട്ടില്ല.

ഇത്രയും മുഖവുരയോടെ, മദ്യപാനത്തോടുള്ള വിവിധ മതഗ്രന്ഥങ്ങളുടെ പ്രതികരണത്തെക്കുറിച്ച് ശരീരശാസ്ത്രവും മനശാസ്ത്രവും നൽകുന്ന മുന്നറിയി




Typeset by Shema Modern Graphics, Arpookara, Kottayam 686 008

പ്പുകൾ ശ്രദ്ധിക്കാം.

**മദ്യപാനത്തോടുള്ള മതഗ്രന്ഥങ്ങളുടെ പ്രതികരണം**

**1. ഹിന്ദുധർമ്മ പാരമ്പര്യം**

ദേവീഭാഗവതം സപ്തമസ്ക്കന്ധത്തിൽ മദ്യത്തിൻെറ രാക്ഷസീയ സ്വഭാവത്തെക്കുറിച്ച് ഒരു കഥ കാണുന്നു. ഒരിക്കൽ ഇന്ദ്രൻ അശ്വനിദേവന്മാരുമായി പിണങ്ങി. അശ്വനീദേവന്മാരെ ഇന്ദ്രൻ ദേവലോകത്തു നിന്നും പുറത്താക്കി. അവർ പോയി ച്യവനമഹർഷിയെ അഭയം തേടി. മഹർഷി അശ്വനീദേവകൾക്കും കൂടിയായിട്ട് ഒരു യാഗം നടത്തി. ഇന്ദ്രൻ എത്തി യാഗം തടഞ്ഞു. മഹർഷി കുപിതനായി. അഗ്നികുണ്ഠത്തിൽനിന്നും മദൻ എന്ന രാക്ഷസൻ പുറപ്പെട്ടു ഇന്ദ്രനെതിരെ പാഞ്ഞു. ഇന്ദ്രൻ ഭയന്നു ച്യവനനെത്തന്നെ ശരണപ്പെട്ടു. ച്യവനൻ കോപം ശമിപ്പിച്ച് മദൻ എന്ന രാക്ഷസനെ നാലായി ഭാഗിച്ച് ഒരുഭാഗം മദ്യത്തിൽ കുടിയിരുത്തി. അങ്ങനെ മദ്യപാനം രാക്ഷസീയസ്വഭാവമായിരിക്കുന്നു.

ശ്രീകൃഷ്ണൻെറ കുലമായ യാദവകുലത്തിൻെറ നാശത്തിന് കാരണം മദ്യപാനമായിരുന്നുവെന്ന് മഹാഭാരതം സാക്ഷിക്കുന്നു. മദ്യംകഴിച്ച് ബുദ്ധി നശിച്ച യാദവന്മാർ വരുത്തിയ വിനയെക്കുറിച്ച് മൗസാല പർവ്വത്തിൽ പ്രതിപാദിക്കുന്നു. ഒരിക്കൽ വിശ്വാമിത്രനും, കണ്വനും, നാരദനും ദ്വാരകയിൽ എത്തി. മദ്യംകഴിച്ച് ബുദ്ധി നശിച്ച ഏതാനും യാദവന്മാർ സാംബൻ എന്ന യാളിനെ ഒരു ഗർഭിണിയുടെ വേഷം കെട്ടിച്ച് മുനിമാരുടെ മുമ്പിൽ കൊണ്ടുവന്നു. ഈ ഗർഭിണി പ്രസവിക്കുന്ന കുട്ടിയെക്കുറിച്ച് പരിഹാസം നിറഞ്ഞ ആദരഭാവത്തിൽ ചോദിച്ചു. കോപംപൂണ്ട മുനിമാർ ഗർഭിണി ഇരുമ്പുലക്ക പ്രസവിക്കുമെന്നും അത് യദുകുല നാശകാരണമാകുമെന്നും പ്രവചിച്ചു. വിവരമറിഞ്ഞ് ദുഖിച്ച കൃഷ്ണൻ മദ്യനിരോധനം ഏർപ്പെടുത്തി, സാംബൻ ഒരു ഇരുമ്പുലക്ക പ്രസവിക്കതന്നെ ചെയ്തു. യാദവന്മാർ അതു രാകിപൊടിച്ച് സമുദ്രത്തിലെറിഞ്ഞുവെങ്കിലും, അവ ഇരുമ്പുപ്പുല്ലുകളായി വളർന്നു. യാദവന്മാർ തമ്മിലടിക്കുവാനും തലതല്ലിക്കീറുവാനുമുള്ള ആയുധങ്ങളായി പരിണമിച്ചെന്നമാണ് കഥ.

**2. ബുദ്ധധർമ്മപാരമ്പര്യം**

ബുദ്ധധർമ്മത്തിലെ അടിസ്ഥാന ധർമ്മോപദേശങ്ങളാണ് ദശശിക്ഷപാദ എന്നത്. ഇവയിൽ പത്ത് കല്പനകൾ - പ്രതിജ്ഞകൾ ആണുള്ളത്. ആദ്യത്തെ അഞ്ചെണ്ണം എല്ലാവരും പൊതുവായി അംഗീകരിക്കുവാനും, അവസാനത്തെ അഞ്ച് സന്യാസികൾക്ക് പ്രത്യേകമായിട്ടും ഉള്ളതാണ്. ഇവയിൽ ആദ്യവിഭാഗത്തിലെ അഞ്ചാമത്തെ പ്രതിജ്ഞ ഇങ്ങനെയാണ്.

"സുരാമരെയമജ്ജപമാദ
ത്താനാ വെറമണീ"
"മദ്യം ഞാൻ ഉപയോഗിക്കുകയില്ല,
അത് മടിയും ഉദാസീനതയും ഉളവാക്കുന്നു."

ബുദ്ധധർമ്മത്തിൻെറ മൗലികമായ ഉപദേശങ്ങൾ സദാചാരവും,സഹിഷ്ണുതയും നിറഞ്ഞവയാണെന്ന് കാണുവാൻ കഴിയും.

**3. ഇസ്ലാം മതപാരമ്പര്യം**

ഇസ്ലാംപാരമ്പര്യത്തിൽ മദ്യപാനം എന്നും നിഷിദ്ധമാണ്. ഖുറാൻ II . 219 ൽ പറയുന്നു: "അവർ നിന്നോട് മദ്യപാനത്തെക്കുറിച്ചും ചൂതുകളിയെക്കുറിച്ചും ചോദിക്കും; അവരോടു പറയുക, രണ്ടും മഹാ പാപമാണ്." IV. 43 ൽ എടുത്തു പറയുന്നു, "മദ്യപിച്ചിട്ട് നിസ്കരിക്കാനെത്തരുത്."

**4. ക്രൈസ്തവപാരമ്പര്യം**

ക്രൈസ്തവപാരമ്പര്യത്തിലെ വേദഗ്രന്ഥമായ ബൈബിളിൽ വീഞ്ഞിൻെറ സ്വാഭാവിക ഉപയോഗത്തെക്കുറിച്ചും പരാമർശിക്കുന്നുണ്ട്. വീഞ്ഞിൻെറ സ്വാഭാവിക ഉപയോഗം പ്രധാനമായും മൂന്നു രീതിയിലാണ്.

I. ആരാധനാസംബന്ധമായി

ഉല്പത്തി 14: 18 ശാലേം രാജാവായ മൽക്കീസദേക്ക് യാഗാംശമായ അപ്പവും വീഞ്ഞും അബ്രഹാമിനു കൊടുത്തു.

പുറപ്പാട് 29: 40 ]
ലേവ്യ 23: 10 ] പാനീയ യാഗമായി വീഞ്ഞ്
സംഖ്യ 28: 7 ]

മത്തായി 26: 27 - 29 തിരുവത്താഴത്തിൽ യേശുക്രിസ്തു അപ്പവും വീഞ്ഞും ഉപയോഗിച്ചു.

II. ദാഹശമനത്തിനുള്ള സാധാരണ പാനീയം

സങ്കീർത്തനം 104: 15 ] ദൈവം മനുഷ്യൻെറ ദാഹ ശമനത്തിനായി
യെശയ്യാവ് 55: 1 ] വീഞ്ഞിനെ സൃഷ്ടിച്ചു.

യോഹന്നാൻ 2: 1 - 11 യേശുക്രിസ്തു കല്യാണ വിരുന്നിൽ വെള്ളം വീഞ്ഞാക്കി.

III. ഔഷധത്തിനായിട്ട്

1 തിമോത്തിയോസ് 5: 23 അജീർണ്ണതയും

ക്ഷീണത്തിനുമായി അല്പം വീഞ്ഞ് സേവിക്കുക എന്ന നിർദ്ദേശം.

വീഞ്ഞിൻെറ അസ്വാഭാവിക ഉപയോഗത്തെ ബൈബിൾ ശക്തമായ ഭാഷയിൽ അപലപിക്കുന്നു. ('അസ്വാഭാവിക ഉപയോഗം' എന്നു പറഞ്ഞാൽ ലഹരി പിടിക്കുവാനും, അധാർമ്മികതയിലേക്ക് നയിക്കുവാനും ഉതകുന്ന ഉപയോഗം എന്നർത്ഥം)

1) 1 ശമുവേൽ 1: 15-16 മദ്യം കുടിച്ചു മത്തയായ സ്ത്രീ നീചയായ സ്ത്രീ എന്ന സൂചന.

2) 2 ശമുവേൽ 11 : 13 ഊരിയാവെ ചതിക്കുവാൻ വീഞ്ഞുകുടിപ്പിച്ചു ലഹരി പിടിപ്പിച്ചു.

3) സങ്കീർത്തനം 75: 8 ദുഷ്ടന്മാരുടെ നാശം വീഞ്ഞു കുടിക്കുന്നതിനോടുപമിക്കുന്നു.

4) സദൃശ്യവാക്യങ്ങൾ 20: 1 വീഞ്ഞു പരിഹാസിയും, മദ്യം കലഹക്കാരനും ആകുന്നു.

5) സദൃശവാക്യങ്ങൾ 23 : 30-35 മദ്യപാനിക്ക് ദുരന്തങ്ങൾ

6) സദൃശവാക്യങ്ങൾ 31: 4-5 ഭരണം നടത്തുന്ന വർക്ക് മദ്യപാനം കൊള്ളില്ല.

7) സദൃശവാക്യങ്ങൾ 31: 6 നശിക്കുന്നവൻെറ ലക്ഷണം മദ്യവും വീഞ്ഞും.

8) സഭാപ്രസംഗി 2 : 3
മദ്യം = ഭോഷത്വം

9) യെശ: 5: 11-12, 28 : 7-12 പുരോഹിതൻെറയും പ്രവാചകൻെറയും നാശം മദ്യം മൂലം.

10) യോവേൽ 1: 5 വീഞ്ഞു കുടിക്കുന്നവരേ, വിലപിക്കുവിൻ

11) ഹബുക്കൂക്ക് 2: 5 വീഞ്ഞു വിശ്വാസപാതകനാകുന്നു.



12) എഫേസ്യർ 5: 18; ]
1 തിമോത്തി 3: 3 ] വീഞ്ഞുപയോഗിക്കരുത്
തീത്തൂസ് 1: 7 ]

13) 1കൊരിന്തി 6: 9 - 10 മദ്യപാനി ദൈവരാജ്യം അവകാശമാക്കുകയില്ല.

14) ഗലാത്തി 5: 19 - 21 ജഢത്തിൻെറ പ്രവൃത്തിയാണ് മദ്യപാനം

### മദ്യപാനത്തെക്കുറിച്ച് ശരീരശാസ്ത്രവും മന:ശാസ്ത്രവും

ശരീരശാസ്ത്രപ്രകാരം മദ്യപാനികൾക്ക് ഉണ്ടാകുന്ന തകരാറുകൾ നിരവധിയാണ്. വസ്തുനിഷ്ഠമായ പഠനത്തിൻെറയും വ്യക്തമായ സ്ഥിതിവിവരണക്കിൻെറയും അടിസ്ഥാനത്തിൽ ആരോഗ്യമേഖലയിൽ പൊതുവെ അംഗീകരിച്ചിരിക്കുന്ന ഒരു വസ്തുതയാണിത്. പ്രധാനമായും മദ്യപാനികൾക്ക് വേഗം സംഭവിക്കാവുന്ന തകരാറുകൾ താഴെ പറയുന്നവയാണ്.

1. മസ്തിഷ്ക്കത്തിനു തകരാറും ഓർമ്മക്കുറവും.
2. ഞരമ്പുകൾക്ക് തകരാറ്.
3.ആമാശയസംബന്ധമായ രോഗങ്ങൾ.
4. ഹൃദയഭിത്തികൾക്ക് തകരാറു സംഭവിക്കുന്നതിനാൽ ഹൃദയാഘാതത്തിന് സാധ്യതയേറുന്നു.
5. രക്തസമ്മർദ്ദം കൂടുന്നു; കരൾരോഗങ്ങൾ ഉണ്ടാകുന്നു.
6. കുടലിൽ വ്രണങ്ങൾ (അൾസർ), അർശസ്.
7. പ്രമേഹവും പാൻക്രിയാസിനെ ബാധിക്കുന്ന രോഗങ്ങളും.
8. ലൈംഗികശേഷിക്കുറവ്.
9. മൂത്രാശയത്തിനു തകരാറ്; അടുത്തടുത്തുള്ള മൂത്രമൊഴിക്കൽ.
10. കാഴ്ചശക്തി കുറയുന്നു.
11. ശ്വാസകോശസംബന്ധമായ അസുഖങ്ങൾ.
12. കാൻസർ സാധ്യത ഏറുന്നു

ഇപ്പറഞ്ഞ തകരാറുകളെല്ലാംതന്നെ, ഒരു മദ്യപാനിയുടെ സന്താനങ്ങൾക്കും ജന്മനാ ഉണ്ടാകാവുന്നതാണെന്നും പഠനങ്ങൾ തെളിയിക്കുന്നു. എത്ര കഠിന ഹൃദയനായ മദ്യപാനിയാണെങ്കിലും തൻെറ മദ്യപാനത്തിൻെറ പരിണിതഫലമാണ് തൻെറ കുഞ്ഞിൻെറ രോഗം എന്ന് മനസിലാക്കുമ്പോൾ പശ്ചാത്തപിക്കും. പക്ഷേ അപ്പോഴേക്കും വളരെ വൈകിക്കഴിഞ്ഞിരിക്കും. മദ്യപാനികൾക്കുണ്ടാകുന്ന കുഞ്ഞുങ്ങൾക്കാണ് അംഗവൈകല്യവും ബുദ്ധിമാന്ദ്യവും ഏറിയിരിക്കുന്നത്.

മന:ശാസ്ത്രപഠനങ്ങൾ മുഖേന മദ്യപാനത്തിലേക്ക് മനുഷ്യരെ നയിക്കുന്ന കാരണങ്ങൾ കണ്ടെത്തിയിട്ടുണ്ട്. ഒരു മദ്യപാനിയും മദ്യപാനിയാകണം എന്നയാഗ്രഹത്തോടെ മദ്യപിക്കുവാൻ തുടങ്ങിയതായിരിക്കയില്ല. പലരെയും മദ്യപാനത്തിലേക്ക് നയിച്ച ഘടകങ്ങൾ താഴപ്പറയുന്നവയായിരിക്കും.

1. മററുള്ളവരോട് എളുപ്പത്തിൽ ബന്ധപ്പെടാൻ

(പക്ഷേ മദ്യപിച്ചുകൊണ്ട് മനുഷ്യബന്ധത്തിനുള്ള തടസങ്ങൾ മാറ്റാൻ ശ്രമിച്ചതൊന്നും വിജയത്തിലെത്തുന്നില്ല. കാരണം മറ്റെയാൾ നിന്ദയോടും അവജ്ഞയോടുമേ പ്രതികരിക്കൂ. സ്വതന്ത്രമായും സംയുക്തികമായും സംസാരിക്കാനുള്ള സ്വഭാവികശേഷി കുറഞ്ഞ്, ആത്മവിശ്വസം നഷ്ടപ്പെട്ട് മദ്യമുപയോഗിക്കാത്തപ്പോൾ ലജ്ജാഭാരം ഏറിവരുന്നതായി തോന്നുകയാണ് പരിണതഫലം)

2. വാചാലത കിട്ടാൻ, സർഗ്ഗശക്തി വർദ്ധിക്കാൻ

സാവധാനം വാക്കുകളുടെ വ്യക്തത നഷ്ടപ്പെടുന്നതും, യുക്തിഭംഗം സംഭവിക്കുന്നതും സ്വയം അറിയാതെ പോകുന്നതുനിമിത്തം, വാചാലതയുടെ വിശ്വാസ്യത നഷ്ടപ്പെടുന്നു. സർഗ്ഗശക്തി കുറയുകയും കൂടുതലായി മദ്യാശ്രയത്തിലേക്ക് വഴുതിവീഴുകയുമാണ് ഫലം.)

3. സുഖനിദ്രയ്ക്ക്

(മദ്യം നൽകുന്ന മയക്കവും, സ്വഭാവിക ഉറക്കവും രണ്ടാണ്. മദ്യം വരുത്തുന്ന മയക്കത്തിനുശേഷം മനസു കൂടുതൽ പിരിമുറുക്കത്തിലേക്ക് നീങ്ങുകയാണ് പതിവ്; ഒരു സ്വഭാവിക ഉറക്കം കഴിഞ്ഞുള്ള സുഖവും ഉന്മേ

ഷവും മദ്യം നൽകുന്ന മയക്കത്തിനു നൽകാൻ കഴിയില്ല)

4. പിരിമുറുക്കം, ആകാംക്ഷ, ഉൽക്കണ്ഠ, കുറ്റബോധം എന്നിവയെ അതിജീവിക്കാൻ

(പക്ഷേ, മദ്യത്തിന്റെ കെട്ടുവിട്ടുകഴിയുമ്പോൾ, ഇവ ഇരട്ടിയായി മനസ്സിലേക്കു തിക്കിക്കയറുന്നു. മദ്യത്തിന്റെ അളവു വർദ്ധിപ്പിക്കുകയും, തുടർച്ചയായ ഉപയോഗത്തിനായുള്ള ആശ്രയത്വം ഏറിവരികയുമാണ് ഫലം.)

മദ്യപാനംമൂലം സാമൂഹികതലത്തിൽ കാണുന്ന പ്രത്യാഘാതങ്ങൾ

1. കുടുംബങ്ങളുടെ സാമ്പത്തികതകർച്ച; കുഞ്ഞുങ്ങളുടെ ഭാവി തുലയ്ക്കുന്നു.

2. മാനസിക രോഗികളുടെ എണ്ണം വർദ്ധിക്കുന്നു.

3. ആത്മഹത്യാനിരക്കു വർദ്ധിക്കുന്നു.

4. കുറ്റകൃത്യങ്ങളും, അപകടങ്ങളും വർദ്ധിക്കുന്നു.

5. കുഞ്ഞുങ്ങൾക്ക് മനോരോഗം ഉണ്ടാകുന്നു.

6. മദ്യപരുടെ ജീവിതപങ്കാളിക്കുണ്ടാകുന്ന 'വിഷാദ' രോഗം.

7. അധാർമ്മിക ജീവിതരീതി വർദ്ധിക്കുന്നു.

അതുകൊണ്ട് ഓർമ്മിക്കുക

1. മതഗ്രന്ഥങ്ങൾ മദ്യപാനത്തെ സാധൂകരിക്കുന്നില്ല

2. മദ്യപാനംമൂലം ആരും നന്നായിട്ടില്ല.

ഇനിയും നമ്മോടുതന്നെ ഈ ചോദ്യങ്ങൾ ചോദിക്കുക.

1. "വല്ലപ്പോഴും മാത്രമേ ഞാൻ മദ്യം ഉപയോഗി ക്കുന്നുള്ളുവെങ്കിലും, ഞാൻമൂലം ആരെങ്കിലും മദ്യം ഉപയോഗിക്കുവാൻ തുടങ്ങി മദ്യപാനിയായി മാറി, സ്വയം നശിക്കുകയും കുടുംബം തകരുകയും ചെയ്താൽ അതിന് ഞാൻ ഉത്തരവാദിയല്ലെ?"

2. "എന്റെ ഭാര്യയുടെയും, കുഞ്ഞുങ്ങളുടെയും, വാർധക്യത്തിൽ ഇരിക്കുന്ന മാതാപിതാക്കളുടെയും ഏക ആശ്രയമായ എനിക്ക് മദ്യപാനംമൂലം എന്തെങ്കിലും സംഭവിച്ചാൽ (അപകടമരണമോ, രോഗമോ) അവരുടെ ആത്മാക്കൾ എന്നെ ശപിക്കയില്ലേ? എന്നെ അവർക്ക് സ്നേഹത്തോടെ എന്നെങ്കിലും ഓർക്കാൻ പറ്റുമോ?

3. "ഒരു കുടിയന്റെ ബന്ധുവായി എനിക്കുള്ളവർ അറിയപ്പെടുവാൻ അവർ ആഗ്രഹിക്കുമോ?"

4. "മദ്യം ഉപയോഗിക്കുന്ന എനിക്കു ജനിക്കുന്ന ശിശു അംഗവൈകല്യമുള്ളതായോ, മന്ദബുദ്ധിയായോ കാണുവാൻ എനിക്കാഗ്രഹമുണ്ടോ?"

5. " പപ്പാ ഒന്നും ഞങ്ങൾക്കു തന്നില്ലെങ്കിലും ഈ നാണക്കേടുമാത്രം വേണ്ടായിരുന്നു." എന്നു കരഞ്ഞു പറയുന്ന കുഞ്ഞുങ്ങളെ അഭിമുഖികരിക്കേണ്ട സാഹചര്യം ഞാൻ ഉണ്ടാക്കണോ?

വ്യക്തമായ തീരുമാനത്തിനു ആഗ്രഹിക്കുന്നുവെങ്കിൽ മനസിലാക്കുക.




1. മദ്യപാനം ഒരു രോഗമാണ്, അത് പൂർണമായും ചികിത്സിച്ചു മാറ്റാം. ചികിത്സയ്ക്ക് സഹായം നൽകുകയും, നേതൃത്വം നൽകുകയും ചെയ്യുന്ന പല കേന്ദ്രങ്ങളുണ്ട്. അവയിൽ ചിലത്.

i. I.H.M. Hospital,
Marygiri,Bharananganam P.O.

ii. TRADA,
Aymanam,Kottayam 686015

iii. MEDICAL MISSION SISTER'S CENTRE,
Veroor P.O.,Changanacherry

iv. ADART,
P.S.C., Palai P.O.

v. 'MOCHANA',
Manganam P.O.

2. മദ്യപാനരോഗത്തിൽ നിന്ന് വിമുക്തമായവരെ സമൂഹം സന്തോഷത്തോടും, മാന്യതയോടും സ്വീകരിക്കും. മദ്യപാനരോഗത്തിൽനിന്ന് വിടുതൽ പ്രാപിച്ചവരുടെ സൗഹൃദസംഘമായ "ആൽക്കഹോളിക് അനോനിമസ്" വളരെ കാര്യക്ഷമമായി പ്രവർത്തിച്ചു വരുന്നു.

3. ദൈവം നിങ്ങളെ സ്നേഹിക്കുന്നു; അവിടുന്ന് നിങ്ങളോടു ക്ഷമിക്കുന്നു; മറ്റുള്ളവരും നിങ്ങളോട് ക്ഷമിക്കും; നിങ്ങൾ നിങ്ങളോടുതന്നെ ക്ഷമിക്കുക.

നിങ്ങൾക്ക് നല്ലവനായിത്തീരാൻ കഴിയും;

ഒരു പുതിയ ജീവിതം നിങ്ങൾക്കു സാധിക്കും.

"ധാർമ്മിക വിഷയങ്ങളെകുറിച്ചുള്ള ആശങ്ക പരിത്യജിച്ച്, എന്നിൽ ശരണം വയ്ക്കുക; ഞാൻ നിന്നെ സർവ്വ പാപത്തിൽനിന്നും മോചിപ്പിച്ച് നിനക്ക് മോക്ഷം പ്രദാനം ചെയ്യും."

ഭഗവത്ഗീത 18: 66

"അല്ലാഹുവേ, നീ എന്റെ രക്ഷിതാവാകുന്നു..... ഞാൻ ചെയ്തുപോയ വിനയിൽനിന്ന് നിന്നിൽ ശരണം പ്രാപിക്കുന്നു.എനിക്ക് നൽകിയ അനുഗ്രഹം ഞാൻ ഏറ്റുപറയുന്നു. അതേസമയം എന്റെ തെറ്റുകുറ്റങ്ങളും ഏറ്റുപറയുന്നു. എനിക്ക് പൊറുത്തുതരൂ. കുറ്റങ്ങൾ പൊറുത്തുതരാൻ നീയൊഴിച്ച് മറ്റാരുമില്ല.

ഇസ്ലാമിലെ പാപമോചന പ്രാർത്ഥന

"വരുവിൻ, നമുക്ക് തമ്മിൽ വാദിക്കാം..... നിങ്ങളുടെ പാപങ്ങൾ കടുംചുവപ്പായിരുന്നാലും ഹിമം പോലെ വെളുക്കും.രക്താംബരം പോലെ ചുവപ്പായിരുന്നാലും പഞ്ഞിപോലെ ആയിത്തീരും; നിങ്ങൾ മനസുവച്ച് കേട്ടനുസരിക്കുന്നുവെങ്കിൽ ദേശത്തിലെ നന്മ അനുഭവിക്കും.

ബൈബിൾ യെശയ്യാ: 1: 18-19

# പ്രാർത്ഥന എങ്ങനെ?

ഡീക്കൺ തോംസൺ ഗ്രേസ്

'പ്രാർത്ഥന' എന്ന അതിപ്രധാന സംഗതിയെപ്പറ്റി വളരെ ചിന്താക്കുഴപ്പങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഒരു ലോകത്താണല്ലോ നാം ഇന്ന് ജീവിക്കുന്നത്. പുതിയ പുതിയ ആരാധനാരീതികൾ വ്യക്തി താല്പര്യങ്ങൾക്കനുസരിച്ച് ഉളവായിക്കൊണ്ടിരിക്കുന്ന ഈ കാല ഘട്ടത്തിൽ പ്രാർത്ഥനയെപ്പറ്റിയുള്ള പൗരസ്ത്യ സഭയുടെ വീക്ഷണത്തിന്റെ അന്തസ്സത്തകളിൽ ചിലവയാണ് ഇവിടെ ഹ്രസ്വമായി ചിന്തിക്കാമെന്നുദ്ദേശിക്കുന്നത്.

മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് എല്ലാവരുടെയും പിതാവും സ്രഷ്ടാവുമായ ദൈവവുമായുള്ള സ്നേഹസംസർഗ്ഗത്തിനാണ്. ദൈവസംസർഗ്ഗത്തിന്റെ അടിസ്ഥാനം ജീവിതവിശുദ്ധിയാണ്. ജീവിതവിശുദ്ധിക്കുള്ള മാർഗ്ഗം ദൈവസംസർഗ്ഗവുമാണ്. ഒരു യാചകന്റെ നിലയിൽ തന്നോട് ആവശ്യങ്ങൾ അറിയിച്ച് കൃപ കെഞ്ചുന്നതിനല്ല നാം അടുത്തുചെല്ലേണ്ടത്. വേണ്ടതുപോലെ പ്രാർത്ഥിക്കേണ്ടതു എന്തെന്നു നാം അറിയുന്നില്ല. (റോമർ 8: 26). ഒന്നിനെപ്പറ്റിയും ചിന്തിച്ചു വിഷമിക്കാതെ തന്റെ സന്നിധിയിലിരുന്ന് സന്തോഷിക്ക മാത്രമാണ് നാം ചെയ്യേണ്ടത്. അതിനാൽ എല്ലാ പ്രാർത്ഥനയുടെയും ആരംഭത്തിൽ അല്പസമയം മൗനമായിനിന്നു സ്വർഗ്ഗസ്ഥനായ പിതാവിനെ ഹൃദയകണ്ണുകൾക്കു മുമ്പാകെ കണ്ടു തന്നിലേക്ക് സ്നേഹപുരസരം നമ്മുടെ ഹൃദയങ്ങൾ കവിഞ്ഞൊഴുക്കുവാൻ അനുവദിക്കേണ്ടതാകുന്നു. ദൈവസാന്നിദ്ധ്യബോധത്തോടുകൂടി മൗനമായി ദൈവമുമ്പാകെ നിൽക്കുമ്പോൾ നമ്മുടെ ഹൃദയം ആനന്ദംകൊണ്ട് നിറഞ്ഞ് നാം അറിയാതെതന്നെ അത് ദൈവത്തിൽ ലയിക്കുന്നു. ആത്മാവുതന്നെ ഉച്ചരിച്ചുകൂടാത്ത ഞരക്കങ്ങളാൽ നമ്മുക്കുവേണ്ടി പക്ഷവാദം ചെയ്യുന്നു. (റോമർ 8: 26). ആത്മാവിന്റെ ചിന്ത എന്തെന്ന് ഹൃദയങ്ങളെ പരിശോധിക്കുന്നവൻ അറിയുന്നു (റോമർ 8: 27). ക്രിസ്തു നമ്മിൽ വസിക്കുന്നതിനാൽ തന്നോടൊന്നിച്ച് നമ്മുക്ക് ഞങ്ങളുടെ പിതാവെന്നു വിളിക്കാവുന്നതാകുന്നു. ഈ അനുഭവമാണ് പ്രാർത്ഥന. ഈ ആനന്ദപ്രദമായ അനുഭവത്തെ സൂചിപ്പിച്ചാണ് മൂന്നാം സ്വർഗ്ഗത്തോളം എടുക്കപ്പെട്ടു എന്ന് പരിശുദ്ധനായ പൗലോസ് പറഞ്ഞിരിക്കുന്നത് ( 2 കോരിന്ത്യർ 12: 2 ).

### 1. ദൈവഹിതത്തിനു വേണ്ടി പ്രാർത്ഥിക്കണം

ദൈവേഷ്ടത്തിന് പ്രതിഷ്ഠിക്കപ്പെട്ടതും, ദൈവ തിരുനാമ മഹത്വത്തിന് പര്യാപ്തമായതും, സ്വാർത്ഥപരമായ ഉദ്ദേശ്യങ്ങൾ ഇല്ലാത്തതും, സ്നേഹത്താൽ പ്രേരിതമായതും, സ്വർഗ്ഗരാജ്യം ഭൂമിയിൽ സ്ഥാപിക്കണമെന്നുമുള്ള ദൈവത്തിന്റെ പരമലാക്കിന് അനുയോജ്യമായതുമായ അപേക്ഷകൾമാത്രമേ ശരിയായ പ്രാർത്ഥനയാകയുള്ളൂ. കർത്തൃപ്രാർത്ഥന ഇതിനു ദൃഷ്ടാന്തമാണ്. ഗത്സമേനതോട്ടത്തിലെ പ്രാർത്ഥനയിൽ കർത്താവ് അവസാനം കൂട്ടിച്ചേർത്തത് "എങ്കിലും എന്റെ ഇഷ്ടമല്ല, നിന്റെ ഇഷ്ടം നടക്കട്ടെ" (വി. മത്തായി 26: 39 - 42, വി. മർക്കോസ് 14: 36, വി. ലൂക്കോസ് 22: 42) എന്നാണ്. അനുതാപത്തോടെ നമ്മെത്തന്നെ ദൈവത്തിന് സമർപ്പിക്കുക എന്നതാണ് പ്രാർത്ഥനയിൽ നടക്കേണ്ടത് (റോമർ 12: 1, 2) തകർന്നും നുറുങ്ങിയുമിരിക്കുന്ന ഹൃദയത്തെ ദൈവമേ നീ നിരസിക്കുകയില്ല (സങ്കീ. 51: 17). പ്രാർത്ഥനയ്ക്കു മറുപടി താമസിക്കുമ്പോൾ ദൈവസന്നിധി വിട്ടോടിപ്പോകുന്നതും, വിശ്വാസം ത്യജിക്കുന്നതും ക്രിസ്തുവിനെ യഥാർത്ഥമായി പിൻപറ്റുവാൻ ആഗ്രഹിക്കുന്ന ഒരുവനു യോജിച്ചതല്ല. നമ്മുടെ ദൈവാശ്രയത്തെ വർദ്ധിപ്പിക്കുവാനായി താൻ നമ്മെ പരീക്ഷയുടെ ചൂളയിൽ ശോധന കഴിച്ചേക്കാം, ആ അവസരങ്ങളിലെല്ലാം നാം ക്ഷമയുള്ളവരായിരിക്കേണ്ടതാണ്. പ്രാർത്ഥനയ്ക്ക് ആഗ്രഹമില്ലാത്ത പല അവസരങ്ങൾ നമ്മെ അഭിമുഖീകരിക്കും, അപ്പോഴാണ് നമ്മുടെ സ്ഥിരത പരിശോധിക്കപ്പെടുന്നത്.

### 2. പ്രാർത്ഥനയിൽ വിശാലമനസ്കത

ഭയഭക്തിയും, വിനയവും, പാപബോധവും കൂടാത്ത പ്രാർത്ഥന അംഗീകരിക്കപ്പെടുന്നതല്ല. താൻ വിശുദ്ധനാകയാൽ അശുദ്ധനു തന്നെ സമീപിക്കുവാൻ കഴിയുന്നതല്ല. ചുങ്കക്കാരൻ ദേവാലയത്തെ സമീപിച്ച തോടുകൂടി അവനെ പരിഭ്രമം പിടികൂടുന്നു, അകത്തേക്കു കടക്കുന്നതിനോ സ്വർഗ്ഗത്തിലേയ്ക്കു നോക്കുന്നതിനോ അവൻ ഭയപ്പെടുന്നു, താൻ പുറത്തുനിന്ന് മാറത്ത് കൈ അടക്കിക്കൊണ്ട് വിനയത്തോടുകൂടി പാപിയായ എന്നോട് കരുണയുണ്ടാണമേ, എന്നും പ്രാർത്ഥിക്കുന്നു. സ്വർഗ്ഗം പ്രാപിപ്പാനോ, നരകത്തിൽ നിന്നും രക്ഷപെടുവാനോ മാത്രമായിട്ടുള്ള പ്രാർത്ഥന സ്വാർത്ഥപരമാകുന്നു. പ്രതിഫലേച്ഛകൂടാതെയുള്ള സ്നേഹമാണ് ദൈവം നമ്മിൽനിന്നും പ്രതീക്ഷിക്കുന്നത്, ആഗ്രഹിക്കുന്നത്. നമ്മുടെ പ്രാർത്ഥനയിൽ നമ്മുടെ അയൽക്കാരെയും സർവ്വലോകത്തെതന്നെയും സ്നേഹത്തോടെ നാം ഓർക്കുകയും അവരെയുംകൂടി നമ്മുടെ ഹൃദയത്തിൽ വഹിച്ചുകൊണ്ട് നമ്മോടൊന്നിച്ച് ദൈവമുമ്പാകെ പ്രതിഷ്ഠിക്കുകയും ചെയ്യേണ്ടതാകുന്നു. ഇതുതന്നെയാണ് മധ്യസ്ഥപ്രാർത്ഥനയുടെ അടിസ്ഥാനവും. ഒരുവന്റെ ദൈവസ്നേഹം അവന്റെ മധ്യസ്ഥപ്രാർത്ഥനകൊണ്ട് അളക്കാവുന്നതാണ്.

### 3. ദൈവം നമ്മോട് സംസാരിക്കും

ദൈവത്തോട് നാം സംസാരിക്കുന്നതുപോലെ ദൈവം നമ്മോട് സംസാരിക്കണമെങ്കിൽ 'കർത്താവേ കല്പിക്കണമെ, ദാസൻ കേൾക്കുന്നു' എന്ന മനോഭാവം ശമുവേലിനെപ്പോലെ നാമും സ്വന്തമാക്കണം. അതിനാൽ എല്ലാ പ്രാർത്ഥനയുടെയും അവസാനം മൗനമായി



ഹൃദയങ്ങളെ കർത്താവിങ്കലേക്ക് ഉയർത്തി അവനായി നാം കാത്തിരിക്കണം.

ദൈവം നമ്മോട് സംസാരിക്കുന്ന ചില പ്രധാനപ്പെട്ട മാർഗ്ഗങ്ങൾ:

**a) രഹസ്യപ്രാർത്ഥന**

ദൈവാത്മസഹായത്തോടുകുടി നാം രഹസ്യപ്രാർത്ഥന ക്രമമായി നടത്തുന്നപക്ഷം എല്ലാ ദിവസവും പ്രഭാതത്തിൽ നമ്മുടെ പ്രതിഷ്ഠയെ പുതുക്കി ദൈവത്തോടൊന്നിച്ച് ആലോചിച്ച് അന്നേദിവസം ചെയ്യേണ്ടതായ സകലസംഗതികളുടെയും ഒരു പ്രോഗ്രാം തയ്യാറാക്കി അതനുസരിച്ച് അന്നേദിവസം താൻ നമ്മുടെ ഒരു സ്നേഹിതനും, ഉപദേഷ്ടാവും, ഉടമസ്ഥനും എന്നനിലയിൽ നമ്മോടുകൂടെ പോരുവാൻ അപേക്ഷിക്കുകയും അങ്ങനെ ഉറപ്പു കിട്ടുന്നതുവരെ തൻെറ മുമ്പാകെ മൗനമായി ഇരിക്കുകയും വേണം. ആ ഉറപ്പു കിട്ടുമ്പോൾ നന്ദി പറഞ്ഞുകൊണ്ട് ജോലി ആരംഭിക്കേണ്ടതാകുന്നു. ആ ദിവസത്തിൻെറ അവസാനത്തിൽ, തയ്യാറാക്കിയിരുന്ന പ്രോഗ്രാം അനുസരിച്ച് ജീവിച്ചുവോ എന്ന ഒരു സ്വയപരിശോധന രഹസ്യമായി ദൈവസന്നിധിയിൽ നടത്തുന്നതും ഭാവിയെ കൂടുതൽ ദൈവികമാക്കാൻ ഉപകരിക്കും.

**b) വേദധ്യാനം**

അനുദിനവും അല്പസമയമെങ്കിലും തിരുവചനത്തെപ്പറ്റി ധ്യാനിക്കുന്നത് ജീവിതത്തിൽ അടുക്കും ചിട്ടയും വർദ്ധിപ്പിക്കുന്നതിനും ദൈവീകരഹസ്യങ്ങളെ കൂടുതലായി സ്വീകരിക്കുന്നതിനും സഹായിക്കും. അതോടൊപ്പം തെറ്റായ വ്യാഖ്യാനങ്ങളിൽ കുടുങ്ങാതെയുമിരിക്കും. വേദധ്യാനത്തിലൂടെ ജ്ഞാനികൾക്കു മറവായിരിക്കുന്ന പല സുവിശേഷ അന്തസ്സത്തകൾ പോലും ദൈവം നമ്മുക്ക് വെളിപ്പെടുത്തിത്തരും. മോശയുടെ ശുശ്രൂഷകനായ യോശുവയോട് യഹോവ അരുളിച്ചെയ്യുന്നു. "ഈ ന്യായപ്രമാണ പുസ്തകത്തിലുള്ളതു നിൻെറ വായിൽനിന്നു നീങ്ങിപ്പോകരുത്; അതിൽ എഴുതിയിരിക്കുന്നതുപോലെ ഒക്കെയും പ്രമാണിച്ചു നടക്കേണ്ടതിനു നീ രാവും പകലും അതു ധ്യാനിച്ചുകൊണ്ടിരിക്കണം; എന്നാൽ നിൻെറ പ്രവൃത്തി സാധിക്കും; നീ കൃതാർത്ഥനായും ഇരിക്കും" (യോശുവ 1: 8). "നിൻെറ വചനം എൻെറ കാലിനു ദീപവും എൻെറ പാതെക്കു പ്രകാശവും ആകുന്നു." (സങ്കീർത്തനം 119: 105).

**c)** ആത്മീയപുസ്തകങ്ങൾ വായിക്കുക, സത്യകുമ്പസാരം (ആധുനികകാലത്ത് ഇത് 'കൗൺസിലിംഗ്' എന്ന ഓമനപ്പേരോടുകൂടി വിപണിയിൽ ധനശേഖരണാർത്ഥം സുലഭമായിക്കൊണ്ടിരിക്കുന്നു. കുമ്പസാരത്തിൽനിന്നും ആത്മീയത ഒരു പരിധിവരെ വേർതിരിച്ചു മാറ്റുമ്പോൾ ശേഷിക്കുന്നതാണ് കൗൺസിലിംഗ്.) നടത്തുക, തന്നെ സ്നേഹിക്കുന്നു എന്നു വിശ്വസിക്കുന്ന ആളുകളോടൊന്നിച്ചിരുന്നു പ്രയാസങ്ങളെ അന്യോന്യം തുറന്നുപറഞ്ഞ് അവരുടെ വിലപ്പെട്ട ഉപദേശങ്ങൾ സ്വീകരിക്കുക, സന്നിഹിതനല്ലാത്ത ഒരാളിൻെറ ദോഷവശങ്ങൾ സംസാരിക്കാതിരിക്കുക ആദിയായവയും ദൈവം നമ്മോട് സംസാരിക്കുന്ന അവസരങ്ങളിൽ ചിലതാകുന്നു.

പ്രാർത്ഥനയെക്കുറിച്ചുള്ള ചില ദൈവവചനങ്ങൾ ശ്രദ്ധിക്കുക:

i) "മകനെ, നിൻെറ ഹൃദയം എനിക്കുതരിക; എൻെറ വഴി നിൻെറ കണ്ണിനു ഇമ്പമായിരിക്കട്ടെ" (സദൃ. 23 : 26)

ii) "നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ കപടഭക്തിക്കാരെപ്പോലെ ആകരുത്; അവർ മനുഷ്യർക്കു വിളങ്ങേണ്ടതിനു സുനഗോഗുകളിലും, തെരുക്കോണുകളിലും നിന്നുകൊണ്ട് പ്രാർത്ഥിപ്പാൻ ഇഷ്ടപ്പെടുന്നു; അവർക്കു പ്രതിഫലം കിട്ടിപ്പോയി എന്നു ഞാൻ സത്യമായിട്ടു നിങ്ങളോട് പറയുന്നു" (വി. മത്തായി 6: 5)

iii) "മിണ്ടാതിരുന്നു ഞാൻ ദൈവമെന്നു അറിഞ്ഞുകൊൾവിൻ; ഞാൻ ജാതികളുടെ ഇടയിൽ ഉന്നതനാകും, ഞാൻ ഭൂമിയിൽ ഉന്നതനാകും." (സങ്കീ. 46: 10)

iv) "നീയോ പ്രാർത്ഥിക്കുമ്പോൾ അറയിൽ കടന്നു വാതിൽ അടച്ചു. രഹസ്യത്തിലുള്ള നിൻെറ പിതാവിനോട് പ്രാർത്ഥിക്ക; രഹസ്യത്തിൽ കാണുന്ന നിൻെറ പിതാവ് നിനക്കു പ്രതിഫലം തരും." (വി. മത്തായി 6: 6)

v) "പ്രാർത്ഥിക്കയിൽ നിങ്ങൾ ജാതികളെപ്പോലെ ജല്പനം ചെയ്യരുത്; അതിഭാഷണത്താൽ ഉത്തരം കിട്ടും എന്നല്ലോ അവർക്കു തോന്നുന്നതു." (വി മത്തായി 6: 7)

vi) "നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ ചൊല്ലേണ്ടിയതു: 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിൻെറ നാമം വിശുദ്ധീകരിക്കപ്പെടണമേ; . . . . . ; രാജ്യവും ശക്തിയും മഹത്വവും എന്നേക്കും നിനക്കുള്ളതല്ലോ' (വി. ലൂക്കോസ്. 11: 2 - 4; വി. മത്തായി 6: 9 - 14)

പ്രാർത്ഥന യാന്ത്രികമായിപ്പോകാതിരിപ്പാൻ ദൈവത്തിൻെറ അളവറ്റ കൃപ നമുക്കുണ്ടാകട്ടെ.

## കേഴുന്ന വയലുകൾ

# മണിപ്പാലിലെ എക്യുമെനിക്കൽ ദേവാലയം

### ഫാ. എ. കെ. ചെറിയാൻ, ന്യൂയോർക്ക്

1996 മെയ് ലക്കം 'മലങ്കരസഭ'യിലെ എഡിറ്റോറിയലാണ് ഇത് എഴുതുവാൻ പ്രേരിപ്പിച്ചത്. ആരെയും കുറ്റപ്പെടുത്തുവാനല്ല, ഒരു സ്വയവിമർശനം നടത്തുവാൻ ആഗ്രഹിക്കുന്നുവെന്നു മാത്രമേയുള്ളു. നമ്മുടെ കുറവുകൾ ചിലപ്പോൾ നമ്മുക്കു കാണുവാൻ കഴിയാതെ വന്നേക്കാം. മറ്റുള്ളവർ പറയുമ്പോൾ തെറ്റുകൾ തിരുത്തുവാൻ സാധിക്കുന്നു.

1960 - ൻെറ ആരംഭകാലങ്ങളിൽ വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ വാർഷിക കോൺഫറൻസുകളിൽ സജീവമായി വന്ന ഒരു ചർച്ചാവിഷയമായിരുന്നു മണിപ്പാലിൽ ഒരു ദേവാലയം എന്നുള്ളത്. ദേവാലയത്തിൻെറ ആവശ്യകതയെക്കുറിച്ചു ചിന്തിച്ചപ്പോൾ സ്വന്തമായി ഒരു ദേവാലയം ഉണ്ടാകുന്നതിൽ നല്ലത് ഒരു എക്യുമെനിക്കൽ ദേവാലയം ഉണ്ടാക്കുന്നതാണന്ന് മാർത്തോമ്മാ സഭയിലെയും, സി. എസ്. ഐ. സഭയിലെയും നേതാക്കന്മാരും താല്പര്യപ്പെട്ടു. ഇതു സംബന്ധമായ തീരുമാനങ്ങൾ എടുക്കാൻ 1963 ആഗസ്റ്റ് മാസം 10-ാം തീയതി 3 മണിക്ക് അന്നത്തെ സി. എസ്. ഐ. ബിഷപ്പായിരുന്ന M. M. ജോൺ തിരുമേനിയുടെ അരമനയിൽ മൂന്നു സഭയിലെ നേതാക്കൾ സമ്മേളിക്കയും, തീരുമാനങ്ങൾ എടുക്കുകയും ചെയ്തു. പ്രധാന ഭാഗം ഉദ്ധരിക്കുന്നു. It was resolved.

"That His Holiness, the Catholicos of the East, the head of the Malankara Orthodox Syrian Church and his successors in office be "irrevocably Vested" with the management and administration of the Union Christian Congregation Trust, Manipal, with full, powers to manage and administer the same directly or by persons appointed by him and in manner considered best by them in their direction and to the full extent or any part only of the object of the Trust as considered proper by them ................ (അന്നത്തെ മിനിറ്റ്സിൽ നിന്നും) ഈ മിനിറ്റ്സിൽ മാർ ത്തോമ്മാ വലിയ മെത്രാപ്പോലീത്താ തിരുമേനി, ബിഷപ്പ് എം. എം. ജോൺ തിരുമേനി, പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി എന്നിവരും ഒപ്പിട്ടു.

ഗവണ്മെൻറു ദാനമായി നൽകിയ 80 സെൻറ് സ്ഥലത്ത് പള്ളിയുടെ ശിലാസ്ഥാപനം ബിഷപ്പ് എം. എം. ജോൺ തിരുമേനി നിർവ്വഹിച്ചു. വന്ദ്യനായ പി. വി. വറുഗീസച്ചൻെറ ഉത്സാഹത്താൽ ബഹു. അച്ചൻെറ തന്നെ നേതൃത്വത്തിൽ കുറെക്കാലം നമ്മുടെ ആരാധനകൾ നടന്നു വന്നു. ബ്രഹ്മവാറിൽനിന്നും വൈദികർ ചിലപ്പോൾ അവിടെ ആരാധനയ്ക്കു നേതൃത്വം കൊടുത്തിരുന്നു. അതു നന്ദിയോടെ സ്മരിക്കേണ്ട സംഗതിയാണ്.

1971 - നു ശേഷം ഏകദേശം 20 വർഷക്കാലത്തെ ഇടവേളയിൽ അവിടെ പഠിച്ച നമ്മുടെ വിദ്യാർത്ഥികൾക്ക് എത്രമാത്രം ആത്മീയനേതൃത്വം കൊടുക്കുന്നതിന് സഭയ്ക്കു കഴിഞ്ഞു എന്ന് പറയുവാൻ സാധിക്കുന്നില്ല. ഈ കാലഘട്ടങ്ങളിൽ കേരളത്തിലും, കേരളത്തിനു വെളിയിൽ പലഭാഗങ്ങളിലും സ്റ്റുഡൻറ് സെൻററുകൾ ഉണ്ടാക്കുവാൻ സഭയ്ക്കു സാധിച്ചിരുന്നു.

നമ്മുടെ സഭയിൽപെട്ട ഒരു നല്ല സംഖ്യ കുട്ടികൾ അവിടെ പഠിക്കുന്നുണ്ട്. ഇന്ന് മണിപ്പാൽ കോളജുകളെല്ലാം ചേർത്ത് ഒരു "Deemed University Status" മുമ്പോട്ടു പോവുകയാണ്. മെഡിക്കൽ, എൻജിനിയറിംഗ്, ഫാർമസി, നഴ്സിംഗ്, ഡെൻറിസ്ട്രി, കേറ്ററിംഗ്, മറ്റു ഡിഗ്രികൾ Postgraduate ഡിഗ്രികൾ ഇവയിലെല്ലാം കൂടി ആകെ 7438 വിദ്യാർത്ഥികൾ ഉണ്ട്. ഇതിൽ ഇൻഡ്യയിൽനിന്നു മാത്രമായി 6200 വിദ്യാർത്ഥികൾ പഠിക്കുന്നു. ബാക്കിയുള്ളവർ വിദേശിയരാണ്. ഇതിൽ നമ്മുടെ സഭാംഗങ്ങളായ വിദ്യാർത്ഥികൾ, വിദേശിയരും, സ്വദേശിയരുമായി 200 - 300 നും മദ്ധ്യത്തിൽ കാണുവാൻ സാദ്ധ്യതയുണ്ട്. ഇതിൽ ഒരു വലിയ ശതമാനം പള്ളിയിൽ പോകാതെ കഴിയുകയാണ് എന്നു വളരെ വ്യക്തമാണ്. പള്ളിയിൽ വരുന്നവർക്കു വേണ്ടി മാത്രമാണല്ലോ പള്ളി ആരാധന.

എന്നാൽ 1991 -നു ശേഷം M G O C S M പ്രവർത്തകരുടെ ചുമതലയിൽ മാസത്തിൽ ഒരു ആഴ്ച പട്ടക്കാർ നാട്ടിൽനിന്നും പോയി ആരാധന നടത്തി വരുന്നു. ഇതൊരു നല്ല തുടക്കമായിരുന്നു. വിദ്യാസമ്പന്നരും, സമർപ്പണബുദ്ധിയുള്ളവരുമായ ഏതാനും പട്ടക്കാർ ഇതിനു മുൻകൈ എടുത്തു. വൈദികസിമ്മനാരിയിലെ ഒരു അദ്ധ്യാപകനും, ഇംഗ്ലീഷ് ഭാഷ ഭംഗിയായി കൈകാര്യം ചെയ്യുവാൻ പ്രാപ്തിയുമുള്ള ഫാ. ജോൺ മാത്യൂസ്, തിരുവനന്തപുരം സ്റ്റുഡൻറ് സെൻററിൻെറ ചുമതലയിൽ ഇരുന്ന ഫാ. M. C. ചെറിയാൻ, കൂടാതെ M G O C S M ജനറൽ സെക്രട്ടറി

ഫാ. ജോൺ തോമസ് എന്നിവർ മാറിമാറി അവിടെ പൊയ്ക്കൊണ്ടിരുന്നു. ഫാ. ജോൺ മാത്യുവാണ് കൂടുതൽ അവസരങ്ങളിലും ചെന്നിരുന്നത്. ഈ വൈദീകരുടെ ആഗമനം നമ്മുടെ കുട്ടികൾക്ക് വളരെ ഉത്തേജനം നൽകി. ജീർണ്ണിച്ചു തുടങ്ങിയ പള്ളിയുടെ അറ്റകുറ്റപ്പണികൾ നടത്തി, പുതിയ മുറികളും മറ്റു മുണ്ടാക്കി. വസ്തുവിനുചുറ്റും മതിൽകെട്ടി അതിൽ തെങ്ങും, മറ്റു ഫലവൃക്ഷങ്ങളും,പൂച്ചെടികളും വച്ചു.

ഫാ. M. C. ചെറിയാൻ രണ്ടു വർഷത്തെ പഠനത്തിനു അമേരിക്കയിലേക്ക് പോന്നു. ഫാ. ജോൺ മാത്യു, ഭിലായിയിൽ തുടങ്ങിയ പുതിയ സിമ്മനാരിയുടെ ലൈബ്രറിയിലേക്കു പുസ്തകങ്ങൾ തെരഞ്ഞെടുക്കുവാൻ ഏപ്രിൽമാസത്തിൽ അമേരിക്കയിൽ എത്തി. ജൂലൈ മാസംവരെ ഇവിടെയുണ്ട്. ഇവരുടെ അസാന്നിധ്യത്തിൽ മണിപ്പാലിൽ നമ്മുടെ തവണ പല പ്രാവശ്യം മുടങ്ങി. കുട്ടികളും പ്രായമുള്ളവരും ഭഗ്നാശരായി. പട്ടക്കാർക്കുവേണ്ടി പലവാതിലുകളിൽ മുട്ടിയെങ്കിലും കാര്യമായ പ്രയോജനം ഉണ്ടായില്ല.

മണിപ്പാലിൽ സ്ഥിരമായ ഒരു വൈദീകൻ ആവശ്യമാണ്. വിവാഹിതനാണെങ്കിൽ ഏറ്റം നല്ലത്. കാരണം പെൺകുട്ടികൾ ധാരാളമായി പഠിക്കുന്ന രണ്ടു കേന്ദ്രത്തിൽ പട്ടക്കാരൻ വിവാഹിതനാണെങ്കിൽ ബസ്ക്യാമ്മമാർക്ക് വളരെ പ്രയോജനകരമായ കാര്യങ്ങൾ വിദ്യാർത്ഥികളുടെ ഇടയിൽ ചെയ്യുവാൻ കഴിയും. മണിപ്പാൽ, മംഗാലപുരം, ഡാവൻഗിരി എന്നി 3 സ്ഥലങ്ങളിൽ മാറിമാറി ആരാധനകൾ നടത്തുവാനും, ആവശ്യമായ മറ്റു ആത്മീയ പ്രവർത്തനങ്ങൾ നടത്തുവാനും ഒരു വൈദീകൻെറ സ്ഥിരമായ സാന്നിധ്യം ആവശ്യമാണ്. പള്ളിയിൽ വരാത്ത കുട്ടികളെ ഹോസ്റ്റലുകളിൽ പോയി കാണുകയും, അവരോട് ചേർന്ന് പ്രാർത്ഥിക്കുകയും ചെയ്താൽ അവർ ദേവാലയത്തിൽ വരുന്നതിന് താല്പര്യം കാണിച്ചുതുടങ്ങും. കൂടാതെ രോഗികളാവുന്ന വിദ്യാർത്ഥിവിദ്യാർത്ഥിനികളുണ്ട്. പല പ്രശ്നങ്ങളാൽ പ്രയാസപ്പെടുന്ന അനേകർ കാണും. പട്ടക്കാരുടെ നിരന്തരമായ സാന്നിദ്ധ്യം അവർക്ക് ആശ്വാസം നൽകും. ഓർത്തഡോക്സ് സഭയിലെ വൈദികനു പാർക്കുവാൻ ഒരു സെൻറർ ഉണ്ടാവണം. വാഹനസൗകര്യങ്ങൾ ഉണ്ടാവണം. മാന്യമായി ജീവിക്കാൻ ശമ്പളവും കൊടുക്കണം. നമ്മുടെ സഭ വിചാരിച്ചാൽ നിഷ്പ്രയാസം സാധിക്കാവുന്ന കാര്യമാണിത്.

നാളെ സഭയുടെ വിവിധ രംഗങ്ങളിൽ നേതൃത്വം നൽകേണ്ട ഇന്നത്തെ യുവാക്കൾക്ക് വേണ്ട മാർഗ്ഗനിർദ്ദേശം നൽകുവാൻ നാം മറന്നാൽ, സഭയ്ക്ക് ആവശ്യം വരുമ്പോൾ അങ്ങനെയുള്ളവരുടെ നേതൃത്വം ലഭ്യമാവാതെ വന്നേക്കാം. എഡിറ്റോറിയലിൽ ജെ. കെ. ചോദിച്ച ചോദ്യത്തിന് ഉത്തരം എവിടെനിന്നു കിട്ടും. അതായത് ആർക്കാണ് ഇതിൻെറ ഉത്തരവാദിത്തം ആരോടാണ് പറയേണ്ടത്?

## OH HOLY SPIRIT

THOU who makes me see everything and shows me the way to reach my ideal. Thou who gives me the divine gift to forgive and forget the wrong that is done to me and who are in all instances of my life with me. I in this short dialogue want to thank Thee for everything and confirm once more that I never want to be seperated from Thee no matter how great the material desire may be. I want to be with Thee and my Loved Ones in your Perpetual Glory - Amen.

**Alice Kutty**

## Thank You Jesus

May the Sacred name Jesus be adored, glorified, loved and preserved through out the world now and forever. Jesus, Thy Kingdom come. St. Jude, worker of miracles, pray for us. St. Jude helper of the hopeless pray for us.

**Alice Kutty**

## ഫാ. വി. സി. ഏബ്രഹാം

(കാട്ടൂരച്ചൻ)



9-ാം ചരമവാർഷികം 22-8-1996
വയലത്തല സ്ലീബാ പള്ളിയിൽ
വി. കുർബ്ബാനയോടുകൂടെ
ആചരിക്കുന്നു

"ആചാര്യേശാ മശിഹാ കൂദാശകളർ
പ്പിച്ചോരാചാര്യന്മാർക്കേകുക പുണ്യം
നാഥാ സ്തോത്രം."

**Inserted by Family Members**

പ്രതികരണവേദി

# നമുക്കൊരാത്മശോധനയ്ക്കായി -

# എല്ലാം ദൈവത്തിൻെറ പേരിൽ?

(ശാമുവൽ മാത്യു - കുടശ്ശനാട്)

നമ്മുടെ ചുറ്റും ദൈനംദിനം അരങ്ങേറിക്കൊണ്ടിരിക്കുന്ന ഭീകരരംഗങ്ങൾ എല്ലാം ദൈവനാമ മഹത്വത്തിനോ? അതോ എല്ലാം ദൈവത്തിനുവേണ്ടിയോ? സൽമാൻ റഷ്ദിയെ മരണശിക്ഷയ്ക്കു വിധിച്ചതു ദൈവത്തിൻെറ പേരിലോ? നമ്മുടെ അയൽരാജ്യമായ ബംഗ്ലാദേശ് സ്വദേശിനി ഡോ. തസ്ലീമാ നസ്റീൻ ജീവരക്ഷാർത്ഥം വിദേശരാജ്യങ്ങളിൽ അഭയം തേടാൻ ഇടയാക്കിയ സാഹചര്യം ദൈവനാമമഹത്വത്തിനോ? ബാൾക്കൻ സ്റ്റേറ്റിൽ നടക്കുന്ന കൊലപാതകങ്ങൾ എല്ലാംതന്നെ മതത്തിൻെറ പേരിലോ? ദൈവനാമ മഹത്വത്തിനുവേണ്ടി (?) ന്യൂയോർക്കിലെ ലോകവ്യവസായ കേന്ദ്രം ബോംബാക്രമണത്തിനിരയായി ഈ നൂറ്റാണ്ടിൻെറ ശാപമായ ഇൻഡ്യയിലെ ഹിന്ദു - മുസ്ലീം ലഹളകളും മതത്തിൻെറ മറവിൽ ന്യായീകരിക്കപ്പെടുന്നു. അയർലണ്ടിൽ പ്രൊട്ടസ്റ്റൻറുകാരും കത്തോലിക്കരും യുദ്ധത്തിൽ ഏർപ്പെട്ടിരിക്കുന്നു. ഇറാക്കിലും ഇറാനിലും മറ്റു ചില അറബ് രാജ്യങ്ങളിലും ദൈവത്തിൻെറ പേരിൽ ഷിയാ - സുന്നി മുസ്ലീം വിഭാഗങ്ങൾ പരസ്പരം കഴുത്തറക്കുന്നു!

സഭാ കേസുകൾ ആർക്കുവേണ്ടി? എന്തിനുവേണ്ടി? കോടിക്കണക്കിനു രൂപാ തിന്നുമുടിച്ച ഈ കേസു കൊണ്ട് ആരു ജയിച്ചു? ജയിച്ചു എന്ന് ആരെങ്കിലും അവകാശപ്പെട്ടാൽ അതു യഥാർത്ഥത്തിൽ ജയമോ? വിശ്വവിഖ്യാതമായ ഒരു ഇംഗ്ലീഷ്, കവിതയുടെ സാരാംശം ഓർത്തുപോകുന്നു. ശത്രുവിനെ വെടിവെച്ചു വീഴ്ത്തിയ ഒരു സാധാരണ ഭടൻെറ മനോവികാരമാണു പ്രതിപാദ്യം. "ഞാൻ അവനെ മുമ്പു കണ്ടിട്ടില്ല; ഇനി ഒരിക്കലും കാണുകയുമില്ല. ഞങ്ങൾക്കു പരസ്പരം കേട്ടറിവു പോലുമില്ല. എന്നിട്ടും ഞാൻ അവനെ വെടിവച്ചു വീഴ്ത്തി; എന്തിനെന്നു എനിക്കറിവില്ല ദൈവം എൻെറ തെറ്റു പൊറുക്കുമോ?"

ഈ ഭടൻെറ നിലപാടുതന്നെയാണു സമുദായ ക്കേസിൻെറയും ദൈവത്തിൻെറയും പേരുപറഞ്ഞു പരസ്പരം തലതല്ലിക്കീറുന്നതിനും പ്രേരിപ്പിക്കപ്പെടുന്ന ഒരു സാധാരണക്കാരൻേറയും. ആർക്കോ എന്തിനോ വേണ്ടി അധികാര മേൽക്കോയ്മയിൽ വാഴാൻ പാവങ്ങൾ 'രക്തസാക്ഷികൾ' ആകുന്നു. അതുമാത്രമാണു രണ്ടു കൂട്ടരുടെയും വിജയം'!

"നിങ്ങൾക്കു ലജ്ജക്കായി ഞാൻ ചോദിക്കുന്നു, ഇങ്ങനെ സഹോദരന്മാരുടെ മദ്ധ്യേ കാര്യം തീർപ്പാൻ പ്രാപ്തിയുള്ളോരു ജ്ഞാനിയും നിങ്ങളുടെ ഇടയിൽ ഇല്ലയോ അല്ല, സഹോദരൻ സഹോദരനോടു വ്യവഹരിക്കുന്നു. അതും അവിശ്വാസികളുടെ മുമ്പിൽത്തന്നെ. നിങ്ങൾക്കു തമ്മിൽ വ്യവഹാരം ഉണ്ടാകുന്നതുതന്നെ കേവലം പോരായ്മയാകുന്നു. . ." (1 കോരി. 6 : 5-7).

എന്നിങ്ങനെ ശക്തമായ ഭാഷയിൽ വി. പൗലോസ് നമ്മുടെ ലജ്ജക്കായി ചോദിക്കുമ്പോൾ അതിനെ തൃണവൽഗണിച്ചുകൊണ്ടാണു അക്രൈസ്ത വരായ ന്യായാധിപന്മാരുടെ മുമ്പാകെ സഹോദരനു എതിരെ വിധിതീർപ്പിനായി എത്തുന്നത്! വിശ്വാസ സംരക്ഷണത്തിനെന്നു ലജ്ജയെന്യെ ന്യായീകരണവും !! ഇതു ദൈവത്തിനു പ്രീതികരമോ??

ലോകചരിത്രത്തിലെ കുരിശുയുദ്ധവും ഇതുതന്നെ. അണികളെ പ്രചോദിപ്പിക്കാൻ, ദൈവമഹത്വത്തിനുവേണ്ടി പടപൊരുതുന്നുവെന്നു പാവപ്പെട്ട ഭടന്മാരെ തെറ്റിദ്ധരിപ്പിക്കുവാൻ, കുരിശുമായി യുദ്ധം നയിച്ചവർക്ക് ആ കുരിശിനോട് എന്തെങ്കിലും ആദരവ് ഉണ്ടായിരുന്നുവോ? മറിച്ച് അവർ കുരിശിനെ അവഹേളിക്കുകയായിരുന്നു! "എനിക്കോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇടവരരുത്. " (ഗലാ. 6 : 14) എന്നു വി. പൗലോസ് ക്രൂശിൻെറ മുമ്പാകെ സ്വയം സമർപ്പിക്കുമ്പോൾ ക്രൈസ്തവനേതാക്കൾ എന്നു അഭിമാനിക്കുന്നവർ ക്രൂശിനെ ദുരുപയോഗപ്പെടുത്തുകയും അവഹേളിക്കുകയും ചെയ്യുന്നു!

1993 മാർച്ച് 15 ലെ ടൈം മാസികയിൽ വന്ന ഒരു വാർത്ത നമ്മുടെ രക്തം മരവിപ്പിക്കുന്നതാണ്. സംഭവം മാർച്ച് 10 നു രാവിലെ 10 മണിക്കു അരങ്ങേറി. ഡോ. ഡേവിഡ് ഗൺ എന്ന നാല്പത്തേഴുകാരൻ തൻെറ ക്ലിനിക്കിലേക്കു പ്രവേശിക്കുന്ന സമയം പിറകിൽനിന്നും അദ്ദേഹത്തെ വെടിവച്ചുവീഴ്ത്തി. യാതൊരു പ്രകോപനവും ഇല്ലാതെ, തികച്ചും അപ്രതീക്ഷിതമായി അദ്ദേഹത്തിൻെറ കൊലയാളി അന്നു രാവിലെ പള്ളിയിൽ ചെന്നു ആരാധനയിൽ സംബന്ധിക്കുകയും ഡോ. ഗൺ യേശുക്രിസ്തുവിനുവേണ്ടി ജീവൻ നൽകാൻ പ്രാർത്ഥിക്കണമെന്നു ഇടവകാംഗങ്ങളോടു അഭ്യർത്ഥിക്കുകയും ചെയ്തിരുന്നുവത്രെ! എന്തിനെന്നോ? വി. വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്ന തിനു വിരുദ്ധമായി ഈ ഡോക്ടർ ഗർഭഛിദ്ര ഓപ്പറേഷനുകൾ നടത്തിയിരുന്നുപോലും! വേദപുസ്തകത്തെ പൂർണ്ണമായി വിശ്വസിക്കുകയും അനുസരിക്കുകയും ചെയ്യുന്നുവെന്ന് ആ കൊലയാളി അവകാശപ്പെടുന്നുവെന്നു മാത്രമല്ല, ഡോ. ഗണ്ണിനെ കൊന്നതുമൂലം ദൈവത്തിനു പ്രീതികരമായ ഒരു സേവനം അനുഷ്ഠി ച്ചുവെന്നും അവകാശപ്പെടുന്നു. കരുതിക്കൂട്ടിയുള്ള ഈ കൊലപാതകം ദൈവത്തിനുവേണ്ടി അയിരുന്നു പോലും!!

ഗർഭഛിദ്രം നടത്തുന്ന ഡോക്ടർമാരെ കൊല്ലേണ്ടതാണെന്ന ഒരു പുരോഹിതൻെറ നിലപാടു തിരുത്തുവാൻ 1993 ആഗസ്റ്റിൽ കത്തോലിക്കാ സഭാധി

☞

കാരികൾക്ക് ഉത്തരവിടേണ്ടി വന്നു. ലക്ഷക്കണക്കിനു കുഞ്ഞുങ്ങൾ പ്രതിവർഷം നശിപ്പിക്കപ്പെടാതിരിക്കാൻ നൂറു ഡോക്ടർമാരെ കൊല്ലണമെങ്കിൽ അതാണു നല്ലപ്രവൃത്തിയെന്നു ആ പുരോഹിതൻ വിശ്വസിച്ചിരുന്നു.

ദൈവത്തിലുള്ള വിശ്വാസം ആരെയും ഒരിക്കലും കൊല്ലുവാൻ പ്രേരിപ്പിക്കുകയില്ല; മറിച്ച്, ജീവനെ രക്ഷിക്കുകയത്രെ ചെയ്യുന്നത്. മതവിശ്വാസം എപ്പോഴും എവിടെയും ശരിയായി വ്യാഖ്യാനിക്കപ്പെടണമെന്നു മാത്രം. "ആർക്കും തിന്മയ്ക്കു പകരം തിന്മ ചെയ്യാതെ സകലമനുഷ്യരോടും സമാധാനമായിരിപ്പിൻ" (റോമർ 12 : 17) എന്നതു നമ്മുടെ ചിന്താവിഷയമായിരിക്കട്ടെ. നന്മയാൽ തിന്മയെ ജയിക്കുക എന്നു 21 -ാം വാക്യത്തിലും പറയുന്നു.

ശത്രുക്കളെപ്പോലും സ്നേഹിക്കണമെന്നു പഠിപ്പിച്ച ക്രിസ്തുവിൻെറ അനുയായികൾ (എന്നു അവകാശപ്പെടുന്നവർ) തന്നെയാണു സ്വാർത്ഥ ലാഭത്തിനും അധികാര മേൽക്കോയ്മയ്ക്കും വേണ്ടി സഹോദരങ്ങളെ തമ്മിൽ തമ്മിൽ തല്ലിക്കുന്നത്. എന്നിട്ടു കൺവൻഷൻ യോഗങ്ങളിൽ ഘോരഘോരം സുവിശേഷം പ്രസംഗിക്കുകയും ചെയ്യും!

സമാധാനത്തിൻെറയും സ്നേഹത്തിൻെറയും ദൈവത്തെ ആരാധിക്കുന്നുവെന്നു നാം ഓരോരുത്തരും അവകാശപ്പെടുന്നു. എങ്കിൽ ക്രിസ്തുവിൻെറ ശിഷ്യഗണത്തിനു എങ്ങനെ പരസ്പരം വെറുക്കാനും കൊല്ലാനും സാധിക്കുന്നു?!

മറ്റുള്ളവരെ കല്ലെറിവാൻ നമ്മുക്കു അവകാശമില്ല; കാരണം, പാപം ഇല്ലാത്തവൻ ആരുമില്ല. എന്നാൽ ക്രിസ്തുവിൻെറ പേരു പറഞ്ഞു കൊലപാതകവും അരങ്ങേറുന്നു. നമ്മൾ എന്തിൽ വശ്വസിക്കുന്നുവെന്നും ആ വിശ്വാസാടിസ്ഥാനത്തിലുള്ള നമ്മുടെ പ്രവർത്തി എന്തെന്നും നാം ശോധന ചെയ്യണം. നാം സത്യത്തിൽ വിശ്വസിച്ചു സ്നേഹത്തിൻെറ ആത്മാവിൽ വർത്തിക്കുന്നുവെന്ന് ഉറപ്പാണോ? മതവിശ്വാസം വെറപ്പും വിദ്വേഷവും വളർത്താൻ ഉപയോഗിക്കുന്നുവെങ്കിൽ അതിനേക്കാൾ അപകടകാരിയായ മറ്റൊരു പ്രതിസന്ധിയുമില്ല..

ചിക്കാഗോ യൂണിവേഴ്സിറ്റിയുടെ മതവിഭാഗം മേധാവിയായ ഡോ. മാർട്ടിൻ ചോദിക്കുന്നത് മതവിശ്വാസവും കൊലപാതകാഭിരുചിയും എങ്ങനെ ഒരാളിൽ ഒരേസമയം കാണുവാൻ സാധിക്കു?! എന്നാണ്. വിരോധാഭാസമെന്നു പറയട്ടെ, സമാധാനത്തിൻെറ സന്ദേശമാണു എല്ലാ മതവിഭാഗങ്ങളും പഠിപ്പിക്കുന്നത്!

"നിങ്ങളെ കൊല്ലുന്നവൻ എല്ലാം ദൈവത്തിനു വഴിപാടു കഴിക്കുന്നു എന്നു വിചാരിക്കുന്ന നാഴിക വരുന്നു (യോഹ. 16 : 2) എന്നു കർത്താവുതന്നെ മുൻകൂട്ടി തൻെറ ശിഷ്യന്മാരെ ഉത്ബോധിപ്പിച്ചിരിക്കുന്നു. കർത്താവിൻെറ ആ പ്രവചനമാവാം ഇന്നു ലോകത്തിൻെറ പലഭാഗത്തും നിറവേറി കൊണ്ടിരി ക്കുന്നത്! ദൈവത്തിൻെറയും സമുദായത്തിൻെറയും പേരു പറഞ്ഞു മറ്റുള്ളവരെ ദ്രോഹിക്കുകയും കൊല്ലുകയും ചെയ്തിട്ട് മതവിശ്വാസം ഉയർത്തിപ്പിടിക്കുന്നതാണെന്നു ലജ്ജയെന്യെ അവകാശപ്പെടുന്ന വിശ്വാസവഞ്ചകർ ആവാതിരിക്കട്ടെ നമ്മൾ ഓരോരുത്തരും.

# "THE SEARCH FOR SIGNIFICANCE"

## V. C. Varghese, Kollad

The majority of the people these days believe that Christian religion is an archaic irrelevance. The life - style of many reflects scant disregard to Biblical moral and Christian traditions. Many have yet to come around to investigate the nature of the rout they have themselves inflicted on their own thinking and way of life. When God first created man He crated him in His own image and likeness. God gave man a perfect freedom. In this freedom, he decided to rebel against God. Since Adam became a sinner, every human being descended from him is a sinner. "For all have sinned, and come short of the glory of God" (Romans 3: 23) and also Paul declares that "There is none righteous, no, not one" (Romans 3 : 10)

God's response to the sinfulness of man is to take upon Himself the task of salvation. The purpose of God's incarnation was to save us from our sins. This mighty act of salvation is accomplished in the cross of God's son, Jesus Christ, on Calvary. Christ delivers the believer completely from the power of sin through the cross that sin may not reign again. This redemption can never fail because the power and the indwelling of the Holy Spirit is abundant. As long as we live in this mortal body, we are confronted with sin and guilt. God has provided a way for man to rid himself of this excess burden of guilt. The way is through repentance and confession by turning the light on to ourselves. With our sincere and earnest prayer, the Holy Spirit will graciously work in us to find out our sins and iniquities. With David we can cry out "Create in me a clean heart, O God: and renew a right spirit within me" (Psalms 51: 10)

God wants us to like ourselves the way He created us. He wants us to love ourselves; in order to do so, we should develop a self - acceptance and a moderate self - image. The idea of what we think of ourselves and what we have ourselves, determines how we respond to people around us. For example, if we think that we are no good, inferior, worthless, ugly, unlovable we will find it difficult to love other people. If we cannot love ourselves and other people, most likely it is hard to love the Lord and accept His love.

The early years determine a child's opinion of himself later as an adult. If the parent calls the child names, like, stupid, lazy or those parents who don't show any love, affection and worthiness, then that child will most likely grow up with a poor self-image. We must love our children and they must be disciplined too. In fact, love is discipline. But we must discipline without harshness, anger, and sarcasm. Discipline involves love, fairness and firmness. As Paul says "And, ye fathers, provoke not your children to wrath: but bring them up in the nature and admonition of the Lord' (Ephesians 6: 4) "our self-esteem and view of God are usually a mirror of our parent's attitude toward us. Those who are loved and affirmed by their parents tend to have a fairly healthy self-concept, and usually

find it easy to believe that God is loving and powerful. Those whose parents have been neglectful manipulative, or condemning usually seem to feel that they have to earn a sense of worth, and that God is aloof, demanding, and / or cruel" (Robert S. McGee, The Search for Significance, Rapha Publishing, Houston, Texas)..

One of the most beautiful prayers recorded in the Bible is the one taught by Jesus Christ. He taught us to say "Our Father . . . . . . forgive us our debts, as we forgive our debtors" (Matthew 6 : 9). The Lord is saying that if we don't forgive others, we are incapable of receiving forgiveness. Forgiveness is an act of the will, not feeling.

People often ask for prayer or healing of hurts and pains. Prayer may not relieve their pain until they are willing to forgive others as well as themselves. We have to learn to say the "prayer of forgiveness" before receiving prayer for healing. Some Christians seem to think there is forgiveness for everyone, but not for themselves. This is perhaps one of the most difficult areas for Christians. Even though they know that the Lord Jesus has forgiven them, they cannot forgive themselves for their sins and offenses. "Forbearing one another, and forgiving one another, if any man have a quarrel against any: even as Christ forgave you, so also do ye" (Colossians 3: 13)

"Justification is a divine act whereby an infinitely holy God judicially declares a believing sinner to be righteous and acceptable before Him" (New Unger's Bible Dictionary). Salvation was promised as the reward of Christ's humiliation, obedience, and death on the cross. Righteousness is freely offered to everyone that believe in Jesus Christ and His redemptive work. God is the supreme cause for justification and it is by His power or supernatural grace that the believer is made just. "Therefore as by the offense of one judgment came upon all men to condemnation, even so by the righteousness of one the free gift came upon all men unto justification of life" (Romans 5: 18).

Inner healing is a process in which healing of the inner man takes place. The healing effects the mind, the emotions, the dreams and the past painful memories of the individual. It is activated through prayer whereby the Holy Spirit begins to work, which enable us to be set free from our feelings of resentment, rejection, anger, self - pity, depression, guilt, ear, sorrow, hatred, worthlessness, self condemnation, blame, and shame. Inner healing is also the renewing of our mind. As Apostle Paul says "And be not conformed to this world; but be ye transformed by the renewing of your mind, that ye may prove what is that good, and acceptable and perfect, will of God" (Romans 12: 2).

Our apprehension of success and failure in the secular cogitation is often our initial foundation of evaluating ourselves and others. In the spiritual realm we cannot formulate any 'blame game' strategy, neither we can blame ourselves nor others for the failure or success. our performance depends not on our merit but on His grace. He (Jesus) wants to save us from our sins which is the 'spiritual healing'. He wants us to be free from pain and disease which is the "physical healing". He wants us to have peace which is the 'inner healing'. He wants us to be whole. Jesus is the only one who can heal our memories of failure or success without finger pointing of 'blame game'

and 'shame'. We, the Christians, cannot be the slaves of 'shame' or 'pessimism', since a Christ centered life is full of optimism. The Bible is so full of teachings and principles about having hope and seeking more abundant life. "Optimism is the door to achievement and feeling good about life. "Optimism is the door to achievement and feeling good about life, while pessimism is a dead end" (Robert A. Schuller, Just Because. . . . . . Downhill, Fleming H. Revelle Co., Old Tappan, New Jersey) 1990

If we believe in Jesus Christ, power is available to us that can change our lives. We can alter or change our most formidable obstructions with divine help. That is the help Jesus promised to send to abide with us. The Holy Spirit will reveal our sinful nature, lead us into God's righteousness and remind us that God's judgment awaits us. "And when he is come, he will reprove the world of sin, and of righteousness, and of judgment" (John 16: 8)

The feelings of inferiority, rejection, guilt, and fear are coming from Satan the enemy. Satan is the one who keeps reminding us that we cannot forgive ourselves. We have to condition our mind according to the God's plan. The Holy Spirit leads us to Christ, and He can forgive us, and He gives us a new purpose and priority in our lives. There is no suffering more acute than that which comes from a sense of guilt. It is one of the heaviest burdens we can bear. Every psychiatrist knows that guilt is one of the most frequent causes of mental illness. It can take a man to border of insanity and far beyond. It can create nights without sleep and days without end. It can produce an anguish more severe than physical pain. It leads to all kinds of physical ailments. It is called the imbalance of the mind. How can we rid ourselves of this excess burden of guilt? God has provided a way for man to rid himself of this sin. The way is through repentance and confession.

The feeling of guilt is a constant burden for many of us. The emotion of guilt is more destructive than anything else. It causes a loss of self-respect. Our self-worth and status are secured by the grace of God. The Holy Spirit convicts us of sin and shows us the error of our performance in the light of God's standard and truth. The motivation of the Holy Spirit is love, correction and protection.

### വൈദികചരമം



പത്തനംതിട്ട തെങ്ങു
റാറ ചാപ്പലിൽ ഗീവറു
ഗീസ് കോർ എപ്പി
സ്കോപ്പാ (96) ജൂൺ
26-ാം തീയതി നിദ്ര
പ്രാപിച്ചു. ശവസം
സ്കാരം 29-ാം തീയതി
പ. കതോലിക്കാബാവാ
തിരുമനസ്സിലെ പ്രധാന
കാർമ്മികത്വത്തിലും മാർ ഒസ്താത്തിയോസ്,
മാർ ദീയസ്കോറോസ്, മാർ എപ്പിപ്പാനിയോസ്,
മാർ യൗസേബിയോസ്, മാർ ക്ലിമ്മീസ്, മാർ
പക്കോമിയോസ് എന്നീ തിരുമേനിമാരുടെയും
അനേക റമ്പാന്മാർ, കോറെപ്പിസ്ക്കോപ്പാമാർ
തുടങ്ങിയവരുടെയും സഹകരണത്തിലും
മാക്കാംകുന്ന് കത്തീഡ്രൽ പള്ളിയിൽ നിർവ്വഹി
ക്കപ്പെട്ടു. കോഴഞ്ചേരി വഞ്ചിത്ര പള്ളിയിൽനിന്ന്
29-ാം തീയതി 11 മണിക്ക് ആരംഭിച്ച വിലാപയാത്ര
കാരൂർ നന്നുവക്കാട്, പള്ളികൾ കടന്ന് പത്തനം
തിട്ട ടൗൺ ചുറ്റി ബ. അച്ചന്റെ ഭവനത്തിൽ
എത്തി ശുശ്രൂഷകൾ നടത്തിയ ശേഷമാണ്
കത്തീഡ്രലിൽ എത്തിയത്. പ. ബാവാ തിരുമേനി
ശുശ്രൂഷാമദ്ധ്യേ ചരമപ്രസംഗം നടത്തി. വമ്പിച്ച
ജനക്കൂട്ടം വിലാപയാത്രയിലും ശുശ്രൂഷകളിലും
സംബന്ധിച്ചു.

ബ. അച്ചൻ മാക്കാംകുന്ന്, കുമ്പഴ, മൈലപ്ര,
തോടുപുറം, വാഴമുട്ടം മല്ലശേരി മുതലായ
പള്ളികളിൽ വികാരിയായിരുന്നിട്ടുണ്ട്. വഞ്ചിത്ര
പള്ളിവികാരി ഫാ. റ്റി. ജി. സ്റ്റീഫൻ പരേതന്റെ
പുത്രനാണ്.

# കർമ്മയോഗിയായ മലങ്കരയുടെ മാർ പക്കോമിയോസ്

(ഓർമ്മ ആഗസ്റ്റ് 19)

ഡീക്കൻ ജോസഫ് തോമസ്, പുവത്തുങ്കൽ

മഹത്തായ പൗരസ്ത്യ ആത്മീയ പാമ്പര്യത്തിൽ ഉറച്ചു നിന്നുകൊണ്ട് ധർമ്മത്തിനായി പൊരുതി ജീവകിരീടം പ്രാപി ച്ച്, മലങ്കരസഭയുടെ കാവൽഭടനായിരുന്ന ജോസഫ് മാർ പക്കോമിയോസ് തിരുമേനി നമ്മിൽ നിന്നും ശാരീരികമായി വേർപിരിഞ്ഞിട്ട് അഞ്ചുവർഷം തികയുകയാണ് ആഗസ്റ്റു മാസം 19-ാം തീയതി. ക്രിസ്തുവിൻെറ കഷ്ടാനുഭവങ്ങളുടെ അർത്ഥം തൻെറ ജീവിതത്തിൽ പ്രാവർത്തികമാക്കിയ തിരുമേനി വേദന അനുഭവിക്കുന്ന തൻെറ ആടുകളുടെ ഉത്തമ ഇടയനായിരുന്ന് അവർക്കുവേണ്ടി ജീവിച്ചു കർമ്മസാഫല്യം നേടി.

സർവ്വവും കടപുഴക്കുവാൻ തയ്യാറായി ആർത്തട്ടഹസിച്ചുവന്ന വിമത മലവെള്ളപ്പാച്ചിലിനെതിരെ കരിങ്കൽ ഭിത്തിയായി ഉറച്ചുനിന്ന് സഭയെ, പ്രത്യേകിച്ച് കണ്ടനാട് മെത്രാസനത്തെ കാത്ത് അജപാലനം ചെയ്ത ഭാത്തു സ്മരണാർഹനായ തിരുമേനിയുടെ സംഭാവനകൾ അതുല്യമാണ്, അവിസ്മരണീയമാണ്. ഭാരതീയ ഋഷിമാരുടെ വ്രതനിഷ്ഠ തയും ഓർത്തഡോക്സ് അദ്ധ്യാത്മീകതയും സമ്യക്കായി സമ്മേളിച്ച തൻെറ വ്യക്തിതം ഇന്നും ആദിത്യനെപ്പോലെ ശോഭിക്കുന്നു.

ഉപനിഷത്തിൻപ്രകാരം, ഒരു മനുഷ്യൻ മൂന്നു കടങ്ങളോടെ പിറക്കുന്നു - ദൈവത്തോട്, ഋഷിമാരോട്, പിതൃക്കളോട്. ഇവ മൂന്നും നിറവേറ്റുക എന്നത് മനുഷ്യൻെറ കടമയാണ്. ഇവ നിറവേറ്റിയ തിരുമേനി "ഞാൻ നല്ലപോർ പൊരുതി, ഓട്ടം തികച്ചു, വിശ്വാസം കാത്തു" (2 തിമോത്തി. 4: 7) എന്ന പ. പൗലോസ് ശ്ലീഹായുടെ വചനം സത്യസന്ധതയോടെ പൂർത്തീകരിച്ച വ്യക്തിയായിരുന്നു. തുടർന്നു, ശ്ലീഹാ രേഖപ്പെടുത്തിയിരിക്കുന്ന 'നീതിയുടെ കിരീടം' പ്രാപിച്ചിരിക്കുകയാണ്.

നിഷ്ഠയോടെയുള്ള പ്രാർത്ഥനാജീവിതത്തിലൂടെ ദൈവവുമായി സുദൃഢബന്ധം പുലർത്തിയിരുന്ന തിരുമേനിയുടെ ജീവിതംതന്നെ ആരാധനയായിരുന്നു. ആത്മാവും മനസ്സും ശരീരവും ഏകീഭവിപ്പിച്ചുകൊണ്ട് ദൈവികാനുഭൂതിയിൽ നിറഞ്ഞ് നടത്തിയിരുന്ന ശുശ്രൂഷകളുടെ ചൈതന്യം ഒരിക്കലും മങ്ങുന്നതല്ല. മണിക്കൂറുകളോളം ധ്യാനനിരതനായി ഇരിക്കാറുള്ള തിരുമേനി ആ ദൈവസംസർഗത്തിലൂടെ ദൈവത്തോടുള്ള കടമ നിറവേറ്റിയിരുന്നു എന്നുള്ളതിന് രണ്ടുപക്ഷമില്ല. തന്നെയുമല്ല പ്രാർത്ഥന എന്ന പൊട്ടാത്ത ചരടുമായി ദൈവത്തോടു ബന്ധപ്പെട്ടിരുന്ന തിരുമേനി കൗദാശിക ജീവിതത്തിനു മുൻതൂക്കം നൽകിയിരുന്നു.

വിജ്ഞാനസമ്പാദനത്തിലൂടെ ഋഷിമാരോടുള്ള കടമ നിറവേറ്റുവാൻ ഉപനിഷത്തുകൾ ഉപദേശിക്കുന്നു. അറിവു നേടുന്നതിനുണ്ടായിരുന്ന ഉത്ക്കടമായ അഭിവാഞ്ഛ തിരുമേനിയുടെ ഗ്രന്ഥശാല നമ്മെ വിളിച്ചറിയിക്കുന്നു. വായനയിലൂടെയും പഠനത്തിലൂടെയും സഞ്ചാരത്തിലൂടെയും താൻ ആർജ്ജിച്ചവ മറ്റുള്ളവർക്ക് പകർന്നു കൊടുക്കുന്ന തിലും തല്പരനായിരുന്നു. ചരിത്രപാരംഗതനായ തിരുമേനി ഭൗതികമായ അറിവ് നേടുന്നതിനോടൊപ്പം ആത്മീകമായ ജ്ഞാനവും സമ്പാദിച്ചു എന്നതാണ് തിരുമേനിയുടെ പ്രത്യേകത. അത് തൻെറ ഗ്രന്ഥങ്ങളും ലേഖനങ്ങളും പ്രഭാഷണങ്ങളും മറ്റു അനുഷ്ഠാനങ്ങളും വെളിപ്പെടുത്തിത്തരുന്നു. പിതൃക്കളോടുള്ള കടമ നിർവ്വഹിക്കുന്നത് മക്കളിലൂടെയാണ്. മലങ്കരസഭയുടെ എല്ലാ അംഗങ്ങളും തൻെറ മക്കളായിരുന്നു. ദേശവ്യത്യാസമോ മറ്റ് ഉച്ചനീചത്വങ്ങളോ പ്രശ്നമായിരുന്നില്ല. ധനവാനും ദരിദ്രനും, പണ്ഡിതനും, പാമരനും തിരുമേനിക്ക് ഒരുപോലെതന്നെയായിരുന്നു. എല്ലാവരെയും ഒരുപോലെ കാണുവാനും ശുശ്രൂഷിക്കുവാനും ഉണ്ടായിരുന്ന കഴിവ് അവർണ്ണനീയമാണ് തൻെറ ആയുഷ്ക്കാലം മുഴവനും അവർക്കുവേണ്ടിയാണ് ജീവിച്ചതും. അവരുടെ ഉയർച്ചക്കും വളർച്ചക്കുമായി യത്നിച്ചു. അവരുടെ സ്വാതന്ത്ര്യത്തിനുവേണ്ടി പോരാടി. അതിനായി തൻെറ വ്യക്തിപരമായ കഷ്ടങ്ങളോ നഷ്ടങ്ങളോ പ്രതിബന്ധമായിരുന്നില്ല. തനിക്ക് യാതൊരു പ്രസക്തിയും നൽകാതെ തൻെറ ജനത്തിനുവേണ്ടി ആത്മാർപ്പണം നടത്തിയ തിരുമേനി സാധാരണക്കാരുടെ തിരുമേനിയായിരുന്നു; അവരിലൊരാളായിരുന്നു. മറ്റുള്ളവർക്കു പ്രകാശം നൽകുവാൻവേണ്ടി കത്തിയുരുകുന്ന മെഴുകുതിരിപോലെ സ്വയം ഉരുകിത്തീരുകയായിരുന്നു. വെളിച്ചം വിതറി അകാലത്തിൽ അനന്തതയിൽ ലയിച്ച ആ പിതാവ് മലങ്കരസഭയിലെ ദിവ്യജ്യോതിസ്സായിരുന്നു.

സഭയെക്കുറിച്ച് വ്യക്തമായ ദർശനമുണ്ടായിരുന്ന തിരുമേനി അതിൻെറ പരിപൂർണ്ണസ്വാതന്ത്ര്യം ആഗ്രഹിച്ചിരുന്നു. അതിനായി അവസാനശ്വാസംവരെ പോരാടുകയും ചെയ്തു. സഭാനിയമങ്ങളും കല്പനകളും പാലിച്ച് ആത്മീയ ജീവിതം നയിക്കുന്ന നേതൃത്വവും ജനങ്ങളുമായിരുന്നു തൻെറ സങ്കല്പത്തിലുണ്ടായിരുന്നത്. അവർ കാതോലിക്കേറ്റിനോട് എന്നും കൂറുള്ളവരും അതിൽ ഉറച്ചു നിൽക്കുന്നവരുമായിരിക്കണമെന്ന് താൻ ആഗ്രഹിച്ചു. അതിനെ നശിപ്പിക്കുവാൻ ശ്രമിച്ച ഏതു ശക്തിയോടും വീറോടെ പൊരുതിയിരുന്നു. ഇന്നും അദൃശ്യമായി തൻെറ ശുശ്രൂഷ നിർവ്വഹിക്കുകയാണ് ആ സഭാസ്നേഹി. അവിടുത്തെ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ.

തിരുമേനിയുടെ ജീവിതത്തെക്കുറിച്ചും ദർശനത്തെക്കുറിച്ചും വെളിച്ചം നൽകുന്ന രണ്ടു ഗ്രന്ഥങ്ങളാണ് ഫാ. ഒ. പി. വറുഗീസ് പ്രസിദ്ധീകരിക്കുന്ന "ജോസഫ് മാർ പക്കോമിയോസ് - ജീവിതവും ദർശനവും" "മാർ പക്കോമിയോസിൻെറ തിരഞ്ഞെടുത്ത രചനകൾ"

# പത്രാധിപർക്കുള്ള കത്തുകൾ



1996 ജൂൺ മാസത്തെ "മലങ്കരസഭാ" മാസികയിലെ "കൗതുക കത്ത്" (പേജ് 21) വായിച്ചതിനെ തുടർന്നാണ് ഈ കത്തെഴുതുവാൻ ഞാൻ പ്രേരിതനായത്. ആദ്യമേ പറയട്ടെ, ആ കത്ത് വായിച്ചപ്പോൾ യാതൊരു കൗതുകവും എനിക്കു തോന്നിയില്ലയെന്ന് മാത്രമല്ല മനസ്സ് വളരെ വ്രണപ്പെടുകയാണുണ്ടായത്.

മലങ്കരസഭാ മാസികയിൽ പ്രസിദ്ധീകരിക്കുവാൻ പല തരത്തിലുള്ള കത്തുകളും ലേഖനങ്ങളും വരുന്നുണ്ട് എന്നറിയാം. ആയതെല്ലാം പരിശോധിച്ച ശേഷമല്ലേ മാസികയിൽ പ്രസിദ്ധീകരിക്കുന്നത്? മലങ്കര സഭാംഗങ്ങൾ ഏറ്റം പരിപാവനമായും വിശുദ്ധമായും വിശ്വസിക്കുന്ന നമ്മുടെ കർത്താവിന്റെ തിരുശരീര രക്തങ്ങളാകുന്ന വി. കുർബ്ബാനയെക്കുറിച്ച് മേല്പറഞ്ഞതുപോലുള്ള കത്തുകൾ പ്രസിദ്ധീകരിക്കുന്നത് സഭാമാസികയെ ഏറ്റം താഴ്ന്ന നിലവാരത്തിലേക്ക് തള്ളിയിടുന്നതായിട്ടാണ് എനിക്കനുഭവപ്പെടുന്നത്.

ഫാ. സി. ജെ. പുന്നൂസ്, കോട്ടയം.

പേരിനെപ്പറ്റി മലങ്കരസഭയിൽ മാർച്ച് ജൂൺ മാസങ്ങളിൽ വന്ന കത്തുകൾ ശ്രദ്ധിക്കപ്പെടേണ്ടതാണ്. മാമോദീസയിൽ ഉപയോഗിക്കുന്ന (സ്വീകരിക്കുന്ന) പേരുതന്നെ വി. കുർബ്ബാനയിലും സഭ സ്വീകരിക്കുന്ന രേഖകളിലും ഉൾപ്പെടുത്തേണ്ടതാണ് എന്ന വാദത്തെ ആർക്കും എതിർക്കാനാവും എന്നു തോന്നുന്നില്ല. അതേസമയം 'ഭാരതീയ' പേരുകൾ ക്രിസ്തീയ നാമങ്ങൾക്ക് പകരം സ്വീകരിക്കണം എന്ന അഭിപ്രായം കൂടുതൽ ചർച്ചയും പഠനവും അർഹിക്കുന്നു.

നാം പാരമ്പര്യമായി ഉപയോഗിക്കുന്ന, നൂറ്റാണ്ടുകൾ പഴക്കമുള്ള മലയാളി ക്രിസ്ത്യാനികൾക്കു മാത്രമുള്ള പേരുകൾ ഭാരതീയമല്ലേ? ആണ്ടമ്മ, ശോശാമ്മ, ഉണിച്ചി, അന്നാമ്മ, ഏലിയാമ്മ, മാത്തൻ, പോത്തൻ, ഔസേപ്പ്, അവറാച്ചൻ, ഗീവറുഗീസ് തുടങ്ങി എത്രയോ പേരുകൾ നമ്മുടെമാത്രം രൂപഭേദങ്ങൾ ചേർത്ത് നാം ഉപയോഗിച്ചു വരുന്നു. അതൊന്നും വൈദേശികമാണെന്ന് നമ്മുക്ക് സമ്മതിക്കാനാവില്ല. രണ്ട് സഹസ്രാബ്ദമായി നാം ശീലിച്ചതും പാലിച്ചതുമാണ് നമ്മുടെ മുഖ്യദേശീയത. അത് ഭാരതീയമല്ല എന്ന് പറയുവാൻ ആർക്കും അവകാശമില്ല.

ജോർജ്ജുകുട്ടി, റ്റി. പി. കോത്തല.

1996 ഏപ്രിൽ മാസത്തെ (ലക്കം 4, പുസ്തകം 51) "മലങ്കരസഭ" മാസിക ഇവിടെവച്ച് യാദൃശ്ചികമായി കാണാൻ ഇടയായി. അതിൽ ഫാ. ഡോ. കെ. ജെ. ഗബ്രിയേലിന്റെ പുസ്തകാസ്വാദനമാണ് ഈ കത്തിനു നിദാനം.

1992 ൽ IDCF Publications പ്രസിദ്ധീകരിച്ച Bro. Mathews Vargis ന്റെ "ഒരു ഉപവാസം പ്രഖ്യാപിപ്പിൻ" എന്ന ഗ്രന്ഥത്തിൽ ഉപവാസത്തെപ്പറ്റി വിശദമായ പഠനം കാണാം. സൂക്ഷ്മവും സമഗ്രവുമായ ഒരു പഠനംതന്നെയാണ് ഇതിൽ അവതരിപ്പിച്ചിരിക്കുന്നത്. വേദപുസ്തകത്തിലും, ചരിത്രത്തിലും ഭാരതത്തിലെ പുരാണങ്ങളിലും ഒക്കെയുള്ള കാര്യങ്ങൾ സമാഹരിച്ച് സത്യ ആത്മീകാന്വേഷകരെ പൂർണ്ണമായും തൃപ്തിപ്പെടുത്തുവാൻ തക്കവണ്ണമുള്ളതാണ് ഇംഗ്ലീഷിലും (1992 ൽ) തെലുങ്കിലും (1993 ൽ) ഒക്കെ പരിഭാഷപ്പെടുത്തിയിട്ടുള്ള പ്രസ്തുത ഗ്രന്ഥം. C L S Book Stall ൽ ഇവ കാണാൻ കഴിഞ്ഞിട്ടുണ്ട്. ആധുനിക ക്രൈസ്തവസമൂഹത്തിന്റെ മനസ്സാക്ഷി തട്ടിയുണർത്തുന്നതാണ് പ്രസ്തുത ഗ്രന്ഥം. ഈ പറഞ്ഞതിൽനിന്നും ഫാ സി. സി. ചെറിയാന്റെ പുസ്തകങ്ങൾ മോശപ്പെട്ടവയാണെന്ന് അർത്ഥമാക്കിയില്ല. ഈ വിഷയത്തിൽ ആദ്യത്തേതല്ല എന്നു കാണിച്ചുവെന്നു മാത്രം.

എം. എ. മാത്യു, ഷാർജ

---

**നാലാം ചരമവാർഷികം**

**10-8-1996**



**Rev. Fr. M. K. JACOB**
Achariya Christu Sishya Ashramam
Thadagom

Inserted by:
Beloved Brother T. K. Punnoose & Family
Mathakasserilaya Parayil Bunglow
Thrukkothamangalam

---

# യഥാർത്ഥ ശിഷ്യത്വം

## ഫാ. ജോർജ്ജ് ചീരൻ കുന്നംകുളം

കർത്താവ് ശിഷ്യന്മാരെ വിളിച്ചു. എന്തിന്?

തന്നോടു കൂടെ ഇരിക്കാൻ, പ്രസംഗിക്കാൻ, ഭൂതങ്ങളെ പുറത്താക്കുവാൻ.

### (1) തന്നോടു കൂടെ ഇരിക്കാൻ (to be with him)

മനുഷ്യൻ എക്കാലത്തും ദൈവത്തോടുകൂടെ ആയിരിക്കണമെന്ന് ദൈവം ആഗ്രഹിക്കുന്നു. എല്ലാദിവസവും ദൈവം അവനെ കാണാൻ വന്നിരുന്നു. അവൻ ദൈവത്തോടുകൂടെ തന്നെയായിരുന്നു. ആ സഖിത്വം ഒന്നാമത്തെ സഭയിൽ മനുഷ്യൻ നഷ്ടപ്പെടുത്തി. വീണ്ടും സ്നേഹവാനായ ദൈവം അവനെ വിളിച്ചു. മാളിക മുറിയിലെ അന്ത്യ അത്താഴത്തിനുശേഷം ശിഷ്യന്മാരുമായി ഗത്സമന തോട്ടത്തിൽ പ്രാർത്ഥനക്കായി വന്നുചേർന്ന കർത്താവ് പ്രാർത്ഥിക്കാതെ ഉറങ്ങുന്ന ശിഷ്യന്മാരോട് ''എന്നോടു കൂടെ'' ഒരു നാഴികപോലും ഉണർത്തിരിപ്പാൻ നിങ്ങൾക്ക് കഴിയില്ലല്ലോ എന്നു ചോദിക്കുന്നു. ആ നിർണ്ണായക നിമിഷത്തിൽ യേശു നാഥൻ ശിഷ്യഗണങ്ങളുടെ സാന്നിദ്ധ്യം ആഗ്രഹിക്കുന്നു. എന്നാൽ അവർക്കതിന് സാധിച്ചില്ല. മനുഷ്യൻ ലോകത്തോടു കൂടെ അധിക സമയവും ചേർന്നിരിപ്പാൻ ശ്രമിക്കുന്നു. ദൈവ വിളിയെ കുറിച്ച് നാം മറന്നു പോകുന്നു. യേശു ക്രിസ്തുവിനോടു കൂടെ ജീവിപ്പാൻ, അവന്റെ ആധിപത്യം ലോകത്തിൽ വെളിപ്പെടുത്തുവാൻ നമുക്ക് കഴിയണം. സഭയായും, ഇടവകയായും, വ്യക്തിയായും അവനോടു കൂടെയായിരിക്കാൻ വിളിക്കപ്പെട്ടിരിക്കുന്നു.'' നാം ഇന്ന് എവിടെ? കലഹത്തിന്റേയും, ഭിന്നതയുടേയും മദ്ധ്യത്തിൽ, ലോകസുഖത്തിന്റെ മുന്നിൽ- നാം സ്വയം ചിന്തിക്കണം ഞാൻ ആരാണ്? എന്റെ സ്ഥാനം എന്ത്? നോഹയും ഹാനോക്കും ദൈവത്തോടു കൂടെയായിരുന്നു- സ്നേഹിതരേ- നമുക്ക് അവനോടു കൂടെ യാത്ര ചെയ്യാം.

### (2) പ്രസംഗിക്കാൻ ( to preach)

ദൈവം യോനയോട് സംസാരിച്ചു. ''നിനുവക്കെതിരെ പ്രസംഗിക്കാൻ ഞാൻ നിന്നെ അയയ്ക്കുന്നു. നിനുവയിലെ തിന്മകൾക്കെതിരെ നീ ശബ്ദമുയർത്തണം. പ്രവാചകശബ്ദം പുറപ്പെടുവിക്കാൻ നാം ഭയപ്പെടുന്നു. നിന്റെ ഭയം നിനുവയെ നശിപ്പിക്കും. നാശത്തിന്റെ കാരണക്കാരൻ നീ തന്നെയായിരിക്കും. വി.പൗലൂസ് ശ്ലീഹാ പറഞ്ഞു. ''ഞങ്ങളോ ക്രൂശിക്കപ്പെട്ട യേശുവിനെ പ്രസംഗിക്കുന്നു''. ക്രൂശിന്റെ വചനം അനേകരെ രക്ഷയിലേക്ക് നയിക്കും. നിന്റെ ഉയർച്ചയ്ക്കു വേണ്ടി മാത്രം പരിശ്രമിച്ചാൽ ജനം നഷ്ടപ്പെടും. ''എനിക്ക് ദാഹിക്കുന്നു എനിക്ക് ദാഹിക്കുന്നു'' എന്ന കർത്താവിന്റെ ദീനരോധനത്തിന്റെ യഥാർത്ഥ ദർശനം നമുക്ക് ഉണ്ടാകണം. ആത്മാക്കളെകുറിച്ചുള്ള ദാഹം നിനക്കുണ്ടോ? കാണാതെപ്പോയ ആടിനെ തിരഞ്ഞ് കണ്ടെത്തുന്നതുവരെ മാത്രമല്ല മാറോട് ചേർന്നു സുരക്ഷിത സ്ഥാനത്ത് ചേർക്കുന്നതുവരെ നിനക്ക് വിശ്രമിക്കാൻ സമയമില്ലെന്ന കാര്യം നാം ഓർത്തിരിക്കണം. ചുട്ടുപഴുത്ത വെയിലുകൊണ്ട് വാടിതളർന്ന കർത്താവ് ശമര്യാ സ്ത്രീയെ നേടാൻ സ്വന്തം ദാഹം മറന്നത് ആത്മാവിനെ നേടാനായിരുന്നു. ദീർഘനേരം അവളോട് സംസാരിക്കാൻ അവൻ സമയം കണ്ടെത്തി. കാൽവരി കുരിശിൽ വേദന കൊണ്ട് ഞെരിപൊരി കൊള്ളുമ്പോൾ സമാധാനത്തിന്റെ സന്ദേശം താൻ അറിയിക്കുകയായിരുന്നു. കാൽവരിയിലെ തന്റെ പ്രസംഗം അനേകരെ ദൈവമക്കളാക്കി. ഉയിർത്ത് എഴുന്നേറ്റ് ആഴമേറിയ ആണി പഴുതുകൾ ഉണങ്ങുന്നതിനു മുന്നേ മരിച്ചവരുടെ ഇടയിൽ സുവിശേഷവേല ചെയ്യാൻ ഓടിയവനായിരുന്നു കർത്താവ്. അവന്റെ മക്കളായ ശിഷ്യരായ നാം ഇന്ന് എന്ത് ചെയ്യുന്നു?

### (3) ഭൂതത്തെ പുറത്താക്കുവാൻ (to drive out demons)

യേശുമശിഹാ അനേകം ഭൂതങ്ങളെ പുറത്താക്കി, അശുദ്ധാത്മാക്കളെ ആട്ടിപായിച്ചു. അന്ധവിശ്വാസങ്ങളും, അനാചാരങ്ങളും, സ്വാർത്ഥതയും നടമാടികൊണ്ടിരുന്ന ഒരു കാലഘട്ടത്തിലാണ് അവൻ ലോകത്തിലേക്ക് വന്നത്. അവയിൽ നിന്നുള്ള മോചനത്തിനുവേണ്ടി കാൽവരിവരെ അവൻ പോരാടി. അനേകം തിന്മകൾക്കെതിരെ അവൻ വിരൽ ചൂണ്ടി. നാം ഇന്ന് എന്തു ചെയ്യുന്നു? അനീതി, അക്രമം, കൈക്കൂലി, മദ്യപാനം, മയക്കുമരുന്ന്, അഹങ്കാരം, എയ്ഡ്സ് മുതലായ ഭൂതങ്ങൾക്കെതിരെ ഇന്ന് അനേകർ കണ്ണടയ്ക്കുന്നു. ഈ ഭൂതങ്ങൾ ലോകത്തെ നശിപ്പിക്കും. ഓരോ ഭൂതങ്ങൾക്കുമെതിരെ ശബ്ദമുയർത്താൻ നാം ശക്തരാകണം. രോഗശാന്തിക്കായി മാത്രം പരക്കം പായുന്നവർ ഇതു കാണുന്നില്ലേ? റോം കത്തിയെരിയുമ്പോൾ വീണവായിക്കുന്ന നീറോമാരാണിന്നുള്ളത്. ആ ദുസ്ഥിതി മാറണം. സമൂഹനന്മയ്ക്കായി അനേകർ എഴുന്നേല്ക്കണം. അനാചാരങ്ങൾക്കും അയിത്തത്തിനുമെതിരെ പോരാടിയ മുക്കഞ്ചേരി മാർ ഒസ്താത്തിയോസ്സ് തിരുമേനി യഥാർത്ഥ ശിഷ്യനായിരുന്നു. സ്ഥാനമാനങ്ങൾ ചപ്പും ചവറുമായി കരുതാത്തവന് ഭൂതങ്ങളെ പുറത്താക്കാൻ കഴിയില്ല.

കർത്താവിനോടു കൂടെ ഇരിക്കാൻ തന്നെ സാക്ഷിക്കാൻ, അനേകം ഭൂതങ്ങളെ പുറത്താക്കാൻ നമ്മെ ദൈവം വിളിച്ചിരിക്കുന്നു. അവന്റെ യഥാർത്ഥ ശിഷ്യനായി ജീവിക്കാൻ നമുക്ക് ദൈവം ഇടയാക്കട്ടെ.

# സൺഡേസ്ക്കൂൾ വാർത്തകൾ

## വാർഷിക പൊതുയോഗം

സണ്ടേസ്ക്കൂൾ അസോസിയേഷന്റെ വാർഷികസമ്മേളനം പ്രസിഡന്റ് മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തയുടെ അദ്ധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് ആഡിറ്റോറിയത്തിൽ ചേർന്നു. പരിശുദ്ധകാതോലിക്കാബാവാ ഉത്ഘാടനം ചെയ്തു. പ്രവർത്തകർ സത്യസന്ധതയും, ആത്മാർത്ഥതയും സേവനസന്നദ്ധതയും ഉള്ളവരായിരിക്കണമെന്ന് പ. ബാവാ. ഉത്ബോദിപ്പിച്ചു.

റാന്നി ഡി. ഇൻസ്പെക്ടറായിരുന്ന പി. സി. വറുഗീസിന്റെയും, പഴഞ്ഞി ഡി. അദ്ധ്യാപക പ്രതിനിധിയായിരുന്ന പി. എ മാണിമാസ്റ്ററിന്റെയും നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തി.

ഡയറക്ടർ ജനറൽ റവ. റ്റി. ജെ. ജോഷ്വാ സദസിന് സ്വാഗതം നേർന്നു. തുടർന്ന് അദ്ധ്യക്ഷൻ തിരുമേനിയുടെ ഉപക്രമപ്രസംഗത്തിൽ സണ്ടേസ്കൂൾ പ്രവർത്തകർ അടക്കത്തോടും പരസ്പരവിശ്വാസത്തോടും സ്നേഹത്തോടും കൂടി പ്രവർത്തിക്കുന്നതിന്റെ ആവശ്യം ഊന്നിപ്പറഞ്ഞു.

വൈദികസെമിനാരി പ്രൊഫ. റവ. ഡോ. ജേക്കബ് കുര്യൻ നേതൃത്വത്തിനുണ്ടായിരിക്കേണ്ട ശ്രേഷ്ഠഗുണങ്ങളെപ്പറ്റി മുഖ്യപ്രഭാഷണം നടത്തി.

സണ്ടേസ്കൂൾ വിദ്യാർത്ഥികൾ മുഖേന നടത്തിയ ജീവാകാരുണ്യദിനത്തിലെ സ്തോത്രകാഴ്ചയായി ശേഖരിച്ച 70432 രൂപാ തിരുവനന്തപുരത്തെ വികലാംഗ ഭവനത്തിന് പ. ബാവാതിരുമേനി സമ്മാനിച്ചു. തുടർന്ന് 12 - ാം ക്ലാസിൽ ഒന്നും, രണ്ടും, മൂന്നും, റാങ്കു നേടിയവർക്കും 10 - ാം ക്ലാസ്സിൽ ഒന്നാം റാങ്കു നേടിയ കുട്ടിക്കും 1995- ലെ എസ്സ്. എസ്. എൽ. സി. അവാർഡ് നേടിയ കുട്ടിയ്ക്കും പ. ബാവാ തിരുമേനി സ്വർണ്ണ മെഡലുകളും ക്യാഷ് അവാർഡുകളും സമ്മാനിച്ചു. മറ്റു സമ്മാനങ്ങൾ അദ്ധ്യക്ഷൻ തിരുമേനി നൽകുകയുണ്ടായി.

വാർഷിക റിപ്പോർട്ട്, വരവു ചെലവു കണക്ക് 96 - 97 ലേക്കുള്ള ബഡ്ജറ്റ് എന്നിവ യോഗം അംഗീകരിച്ചു. ഇന്റേണൽ ആഡിറ്ററായി ശ്രീ. കെ. ഏ. ജോണിനെ തെരഞ്ഞെടുത്തു.

എം. ഓ. സി. പബ്ലിക്കേഷൻ വക പുസ്തകങ്ങളുടെ വില്പന സണ്ടേസ്കൂൾ ആഫീസ് വഴി നടത്തുന്ന വിവരം യോഗത്തിൽ അറിയിച്ചു.

### മേഖലാ സമ്മേളനം

ഭദ്രാസന ഡയറക്ടറന്മാർ, പ്രതിനിധികൾ, ഡി. ഇൻസ്പെക്ടമാർ, പ്രതിനിധികൾ എന്നിവരുടെ മേഖലാ സമ്മേളനങ്ങൾ താഴെ കുറിച്ചിട്ടുള്ള പരിപാടി അനുസരിച്ച് നടത്തുന്നു.

24 - 8 - 96 ശനി സെൻട്രൽസോൺ - ബസ്സേലിയോസ് കോളജ് കോട്ടയം (നിരണം, കോട്ടയം, കോട്ടയം സെൻട്രൽ, ഇടുക്കി) ഭദ്രാസനങ്ങൾ

25 - 8 - 96 ഞായർ - സൗത്ത്സോൺ, കണ്ണങ്കോടു പള്ളി അടൂർ (തിരുവനന്തപുരം, കൊല്ലം, തുമ്പമൺ, ചെങ്ങന്നൂർ)

28 - 8 - 96 ബുധൻ - നോർത്തുസോൺ - എറണാകുളം സെ. മേരീസ് പള്ളി (കൊച്ചി, കണ്ടനാട്, അങ്കമാലി)

29 - 8 - 96 വ്യാഴം - മലബാർസോൺ - കുന്നംകുളം മെയിൻ റോഡ് മാർ ഗ്രീഗോറിയോസ് പള്ളി (ബത്തേരി, മലബാർ, കുന്നംകുളം) ക്ലാസ്സുകൾക്ക് ഐറേനിയസ് തിരുമേനിയും ഫാ. ഡോ. കെ. എം. ജോർജ്ജും, ഫാ. ഓ. തോമസും, ഫാ. ജോണി ജോർജ്ജും നേതൃത്വം നല്കും. ഒ. വി. ബി. എസ്. കേന്ദ്ര ഭാരവാഹികളും സമ്മേളനത്തിൽ സംബന്ധിക്കും.

### കവർ പിരിവും കാണിക്കയും

സമ്മേളന സ്ഥലങ്ങളിൽ അന്നേദിവസം ഏല്പിക്കേണ്ടതാണ്. പിരിവ് നൽകാത്ത സ്കൂളുകൾക്ക് ഡിസ്ട്രിക്ട് മുതലുള്ള തലങ്ങളിലെ മത്സര ങ്ങളിൽ പങ്കെടുക്കുവാനർഹതയുണ്ടായിരിക്കുന്നതല്ല.

ഒ. വി. ബി. എസ്സിന്റെ ഫോളോ അപ്പ് മീറ്റിങ്ങുകൂടി നടത്തുന്നതായിരിക്കും. അതിനായി ഓരോ ഡിസ്ട്രിക്റ്റിലെയും റിപ്പോർട്ടുകൾ നൽകാൻ ഭാരവാഹികൾ ശ്രദ്ധിക്കണം.

### സഹപാഠ്യമത്സരങ്ങൾ

ആഗസ്റ്റ് 18 ഞായറാഴ്ച സ്കൂൾതലത്തിൽ സബ് ജൂനിയേഴ്സ്, ജൂനിയേഴ്സ്, സീനിയേഴ്സ് എന്നി മൂന്ന് ഗ്രൂപ്പുകളായി നടത്തുന്നത്. പ്രസംഗ വിഷയങ്ങൾ.

സബ് ജൂനിയേഴ്സ് - ക്ഷമ, പരോപകാരം

ജൂനിയേഴ്സ് - പരിശ്രമശീലം, മാനസാന്തരം, നല്ല അയൽക്കാരൻ

സീനിയേഴ്സ് - മതപഠനത്തിന്റെ പ്രസക്തി, വീണ്ടും ജനനം. "നിങ്ങൾ എന്റെ സാക്ഷികളാകുവിൻ" അപ്പോ.1: 8

കൂടുതൽ വിവരങ്ങൾ 96-ലെ നാലാം നമ്പർ വിജ്ഞാപനത്തിൽ നൽകിയിട്ടുണ്ട്.

### എസ്. എസ്. എൽ. സി. അവാർഡ് -

1996 ലെ എസ്. എസ്. എൽ. സി. പരീക്ഷയിൽ ഏറ്റം കൂടുതൽ മാർക്കു വാങ്ങിയ സണ്ടേസ്കൂൾ വിദ്യാർത്ഥിക്കുളള പാരിതോഷികം നൽകാൻ ഭദ്രാസന ഡയറക്ടറന്മാർ അതതു ഭദ്രാസനത്തിൽ ഏറ്റം കൂടുതൽ മാർക്കു വാങ്ങിയ കുട്ടിയുടെ പേരും മേൽവിലാസവും ലഭിച്ച മാർക്കും സർട്ടിഫിക്കറ്റിന്റെ കോപ്പിയും കേന്ദ്ര ഓഫിസിൽ ഏൽപ്പിക്കണം.

സ്നേഹാശംസകളോടെ
യോശുവാ അച്ചൻ



# വാർത്തകൾ വാർത്തകൾ വാർത്തകൾ



## സിൽവർ ജൂബിലി ആഘോഷിക്കുന്നു

ന്യൂയോർക്ക്: അമേരിക്കൻ ഭദ്രാസനത്തിലെ ആദ്യകാല ഇടവകകളിലൊന്നായ യോങ്കേഴ്സ് സെൻറ് തോമസ് ഓർത്തഡോക്സ് പള്ളി അതിൻെറ 25 -ാം വാർഷികം ആഘോഷിക്കുന്നു. ഒരു വർഷം നീണ്ടുനില്ക്കുന്ന ആഘോഷപരിപാടികൾ ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമനസ്സ് ഉദ്ഘാടനം ചെയ്തു. ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾക്കായി ക്ലാസ്സുകൾ, ചർച്ചകൾ, യോഗങ്ങൾ തുടങ്ങിയവ ഭദ്രാസനതലത്തിൽ സംഘടിപ്പിക്കുന്നതിൻെറ പ്രധാന ആഘോഷങ്ങൾ ആഗസ്റ്റു മാസത്തിൽ നടത്തുന്നു. 1960 - ൽ ആരാധിക്കുവാനായി കൂടിവന്ന ചെറിയൊരു സമൂഹം ക്രമേണ വളർന്നു വലുതാവുകയും 1971 -ൽ ഒരു ഇടവക എന്ന നിലയിലായിത്തീരുകയുമാണുണ്ടായത്.

## ത്രിദിന ക്യാമ്പ്

പഴഞ്ഞി ഡിസ്ട്രിക്റ്റിലെ സണ്ടേസ്കൂൾ കുട്ടികളുടെ ത്രിദിന ക്യാമ്പ് മെയ് 23 മുതൽ 25 വരെ പഴഞ്ഞി പള്ളിയിൽ വച്ചു നടന്നു. അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്ത ക്യാമ്പിൽ അഭി. തിരുമേനിയെ കൂടാതെ, ഫാ. ജോസഫ് ചീരൻ, ഫാ. പീറ്റർ കാക്കശേരി, ഫാ. സഖറിയാ എന്നിവർ ക്ലാസുകൾ എടുത്തു. ഫാ. സി. റ്റി. ജോസ് ധ്യാനം നടത്തി, ഫാ. പി. സി. സൈമൺ ക്യാമ്പ് ഫയർ ഉത്ഘാടനം നടത്തി. വിവിധ സമ്മേളനങ്ങളിൽ പ്രൊഫ. പി. സി. ഏലിയാസ്, വെരി. റവ. കെ. സി. ജോസഫ്, എ. ഐ. അബ്രഹാം മുതലായവർ പ്രസംഗിച്ചു.

## അനുമോദിച്ചു

എം. ജി. സർവ്വകലാശാലാ സെനറ്റംഗമായി തെരഞ്ഞെടുക്കപ്പെട്ട ബിനു പി. ബേബിയെ (കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട) ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം കേന്ദ്രകമ്മിറ്റി അനുമോദിച്ചു. പ്രസ്ഥാനം വൈസ് പ്രസിഡൻറ് ഫാ. കെ. വി. പോളിൻെറ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ജനറൽ സെക്രട്ടറി ഫാ. ജോബ്സൺ കോട്ടപ്പുറത്ത്, ഫാ. കുര്യൻ ഡാനിയേൽ, ലാലൻ കൊട്ടാരം എന്നിവർ പ്രസംഗിച്ചു. അഖില മലങ്കര യുവജന പ്രസ്ഥാനം കേന്ദ്രകമ്മിറ്റിയംഗം കൂടിയാണ് ശ്രീ. ബിനു പി. ബേബി.

## ഭവനദാന പദ്ധതി

രണ്ടായിരാമാണ്ടോടെ എല്ലാവർക്കും ഭവനം എന്ന ലക്ഷ്യത്തോടെയുള്ള മലങ്കര ഓർത്തഡോക്സ് സഭയുടെ ഭവനദാന പദ്ധതി ജൂലൈ മാസം 17 -ാം തീയതി ബുധനാഴ്ച ദേവലോകം കാതോലിക്കേറ്റ് അരമനയിൽ വച്ച് പ. കാതോലിക്കാബാവ ഉദ്ഘാടനം ചെയ്തു. ഈ പദ്ധതി പ്രകാരം ഈ വർഷം 250 വീടുകൾ നിർമ്മിച്ചു കൊടുക്കുവാനാണ് തീരുമാനിച്ചിട്ടുള്ളത്. കഴിഞ്ഞ വർഷം 225 വീടുകൾ നിർമ്മിച്ചു നൽകി. ഇതുവരെ 704 ഭവനങ്ങൾ നിർമ്മിച്ചു നൽകിക്കഴിഞ്ഞു.

## ഫോൺ ലഭിച്ചു

സഭാ മിഷനറി പോൾ സിനിരാജിന് ഫോൺ ലഭിച്ചു. നമ്പർ 0481 - 573532

## മദ്യനിരോധനം നടപ്പിലാക്കണം - യുവജനപ്രസ്ഥാനം

മരത്തംകോട് സെൻറ് - ഗ്രീഗോറിയോസ് പള്ളി എം. ജി. എം. യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ നിർധനരായ വിദ്യാർത്ഥികൾക്ക് സ്കൂൾ യൂണിഫോം, കുട, നോട്ടുപുസ്തകം മുതലായ പഠനോപകരണങ്ങൾ സൗജന്യമായി വിതരണം ചെയ്തു. വിതരണോൽഘാടനം ഒ. സി. വൈ. എം. ജോ. സെക്രട്ടറി റവ. ഫാ. സണ്ണി ചാക്കോ നിർവ്വഹിച്ചു.

യുവജന പ്രസ്ഥാനത്തിൻെറ വാർഷികയോഗം കൂടി കേരളത്തിൽ മദ്യനിരോധനം നടപ്പിലാക്കണമെന്ന് സർക്കാരിനോട് ആവശ്യപ്പെട്ടു. ഇടവകയിൽവച്ച് എസ്. എസ്. എൽ. സി. പരീക്ഷയിൽ ഉയർന്ന മാർക്ക് നേടി വിജയിച്ച ജെയ്സ് സി. ജോണി എന്ന വിദ്യാർത്ഥിനിക്ക് "മാർ പീലക്സിനോസ് മെമ്മോറിയൽ" കാഷ് അവാർഡ് നല്കി. ഗോഡ്സൺ സി. ജോർജ്ജ്, സാംസൺ സി. കെ എന്നിവർ പ്രസംഗിച്ചു. പ്രസിഡൻറ് റവ. ഫാ. മത്തായി പനക്കൽ അദ്ധ്യക്ഷനായിരുന്നു.

## യുവജനപ്രസ്ഥാനം നിരണം ഭദ്രാസനവാർഷിക കോൺഫറൻസ്

നിരണം ഭദ്രാസന യുവജനപ്രസ്ഥാനത്തിൻെറ 1995 - 96 ലെ വാർഷിക സമ്മേളനം മെയ് 19 - നു കല്ലുപ്പാറ സെൻറ് മേരീസ് വലിയപള്ളിയിൽവച്ചു നടത്തപ്പെട്ടു. അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി. ഡോ. സാമുവേൽ ചന്ദനപ്പള്ളി, ഫാ. മാത്യൂസ് ജോൺ എന്നിവർ സമ്മേളനത്തിനു നേതൃത്വം നല്കി.

സമ്മേളനത്തിൽ അഭിവന്ദ്യ തിരുമേനി അദ്ധ്യക്ഷം വഹിച്ചു. ഭദ്രാസന സെക്രട്ടറി പ്രൊഫ. വർഗീസ് മാത്യു വാർഷിക റിപ്പോർട്ടും കണക്കും അവതരിപ്പിച്ചു. 1996 - 97 പ്രവർത്തനവർഷത്തേക്കു ഓഡിറ്റർമാരായി ശ്രീ ബാബു കൂടത്തിൽ, ശ്രീ. കോശി കോട്ടൂർ എന്നിവരെ തെരഞ്ഞെടുത്തു. സെക്രട്ടറിസ്ഥാനത്തുനിന്നും വിരമിക്കുന്ന പ്രൊഫ. വറുഗീസ് മാത്യുവിന് സ്നേഹനിർഭരമായ യാത്രയയപ്പു നൽകി. പുതിയ സെക്രട്ടറിയായി ശ്രീ. കെ. ഇ. എബ്രഹാമിനെയും ജോയിൻറ് സെക്രട്ടറിയായി ശ്രീ. വിനോദ് ഫിലിപ്പോസിനെയും നിയമിച്ചുകൊണ്ടുള്ള പ്രഖ്യാപനം അഭി. തിരുമേനി നടത്തുകയും പുമതലകൾ ഏല്പിച്ചു കൊടുക്കുകയും ചെയ്തു. മുൻ സെക്രട്ടറിയുടെ സേവനങ്ങളെ നന്ദിപൂർവ്വം സ്മരിച്ചുകൊണ്ടും പുതിയ ഭാരവാഹികൾക്കു ആശംസകൾ അർപ്പിച്ചുകൊണ്ടും അഭി. തിരുമേനി, ഫാ. മത്തായി ഉമ്മൻ, ഫാ. പി. കെ. ഗീവർഗീസ്, ശ്രീ. ജോസഫ് എം. പുതുശ്ശേരി, ശ്രീ. എം. യോഹന്നാൻ, ശ്രീ. മാത്യു വർഗീസ്, ശ്രീ. ജോൺ വർഗീസ് മുതലായവർ പ്രസംഗിച്ചു. പ്രൊഫ. വറുഗീസ് മാത്യു, ശ്രീ. വിനോദ് ഫിലിപ്പ് എന്നിവർ മറുപടി പ്രസംഗങ്ങളും നടത്തി..

## മെഡിക്കൽ കോളേജ് പ്രിൻസിപ്പാൾ

ശ്രീമതി മോളി ഏബ്രഹാം എം. ഡി. ആലപ്പുഴ മെഡിക്കൽ കോളേജിലെ പ്രിൻസിപ്പാളായി നിയമിതയായിരിക്കുന്നു.

## ഇൻറർ റിലീജയസ് സെമിനാർ

"സർവ്വമത പ്രാർത്ഥനയും ആരാധനയും എന്ന വിഷയത്തെ ആസ്പദമാക്കി. ഒരു അന്താരാഷ്ട്ര സെമിനാർ, ബാംഗ്ലൂർ എക്യുമെനിക്കൽ ക്രിസ്റ്റ്യൻ സെൻററിൽ വച്ചു ജൂലൈ 5 മുതൽ 9 വരെ തീയതികളിൽ നടന്നു. ബ്രസീൽ, ദക്ഷിണാഫ്രിക്ക, ഫിലിപ്പീൻസ് തുടങ്ങി 14 രാജ്യങ്ങളിൽ നിന്നും 25 പ്രതിനിധികൾ പങ്കെടുത്ത സമ്മേളനത്തിൽ ആധുനിക ലോകത്ത് പ്രപഞ്ചനന്മയ്ക്കുവേണ്ടി കൂട്ടായി യത്നിക്കണം എന്ന ആശയമാണ് രൂപപ്പെട്ടുവന്നത്. വൈദീക സെമിനാരി അദ്ധ്യാപകൻ ഫാ. ജോർജ്ജ് പുലിക്കോട്ടിലും നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിൻെറ സെക്രട്ടറിയായ ഫാ. അബ്രഹാം ഉമ്മനും പങ്കെടുത്തു.

## ഓർമ്മപ്പെരുനാൾ

കോട്ടയം എം. ഡി. സെമിനാരി, പരുമല സെമി നാരി എന്നിവയുടെ സ്ഥാപകനും മലങ്കര മെത്രാപ്പാലീത്തായുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ദ്വിതീയൻെറ ഓർമ്മപ്പെരുന്നാൾ 1996 ജൂലൈ 11, 12 തീയതികളിൽ ആഘോഷിച്ചു. 11 -ാം തീയതി അഭിവന്ദ്യ ഗീവുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ അനുസ്മരണപ്രസംഗം നടത്തി. 12 -ാം തീയതി പ. കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വ ത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും തുടർന്ന് പ്രദക്ഷിണവും നേർച്ച വിളമ്പും നടന്നു.

## ശതാബ്ദി

മലയാളത്തിൽ ആദ്യമായി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയ (1895) ലക്ഷണമൊത്ത യാത്രാവിവരണത്തിൻറയും പരുമലത്തിരുമേനിയുടെ വിശുദ്ധനാട് സന്ദർശനത്തിൻെറയും ശതാബ്ദി ഓർത്തഡോക്സ് വൈദീക സെമിനാരി ഓഡിറ്റോറിയത്തിൽ ജൂലൈ 12 -ാം തീയതി ആഘോഷിച്ചു പ. കാതോലിക്കാബാവാ അദ്ധ്യക്ഷനായിരുന്ന ശതാബ്ദി സമ്മേളനം ഡോ. സുകുമാർ അഴിക്കോട് ഉദ്ഘാടനം ചെയ്തു.

യേശുക്രിസ്തു സഞ്ചരിച്ച സ്ഥലങ്ങൾ കണ്ട് നിർവൃതി നേടാൻ ആഗ്രഹിച്ചതിൻെറ ഫലമാണ് പരുമല തിരുമേനിയുടെ ഈ യാത്രാവിവരണമെന്ന് തൻെറ അദ്ധ്യക്ഷ പ്രസംഗത്തിൽ പ. ബാവാ ചൂണ്ടിക്കാട്ടി. മലയാള മനോരമ എഡിറ്റർ മാമ്മൻ മാത്യു. തകഴി ശിവശങ്കരപ്പിള്ളയ്ക്ക് യാത്രാവിവരണത്തിൻെറ ഒരു പ്രതി നൽകികൊണ്ട് ശതാബ്ദിപ്പതിപ്പ് പ്രകാശനം ചെയ്തു.

ആത്മവിശുദ്ധി തൻെറ കൃതികളിലേക്ക് പ്രസരിപ്പിച്ച മഹാവ്യക്തിയാണ് പരുമലതിരുമേനിയെന്ന് അഴിക്കോട് അഭിപ്രായപ്പെട്ടു. തൻെറ ജീവിതവിശുദ്ധിയുടെ പരിമളം പരത്തുന്നതാണ് ഊർശ്ലേം യാത്രാവിവര ണമെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു. അതിൻെറ സുഗന്ധം വർഷങ്ങൾക്കുശേഷം ഇന്നും പരക്കുന്നു.

സാഹിത്യകൃതി രചിക്കണമെന്ന ഉദ്ദേശ്യമല്ല മറിച്ച് അദ്ദേത്തിൻെറ വേദപുസ്തകഭക്തിയുടെ പ്രതീകമാണ് ഈ ഗ്രന്ഥം. ആശ്ചര്യകരമായ ഭംഗിയും സമഗ്രതയും ഈ പുസ്തകത്തിനുണ്ട് എന്ന് തകഴി ഗ്രന്ഥം സ്വീകരിച്ചുകൊണ്ട് പറഞ്ഞു.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഡി. സി. കിഴക്കേമുറി, സി. രാധാകൃഷ്ണൻ എന്നിവർ പ്രസംഗിച്ചു. ഡോ. കെ. ജെ. ഗബ്രീയേൽ സ്വാഗതവും സഭാ സെക്രട്ടറി എ. കെ. തോമസ് നന്ദിയും രേഖപ്പെടുത്തി.

ഉച്ചയ്ക്കു നടന്ന സാഹിത്യ സെമിനാറിൽ ഡോ. സാമുവൽ ചന്ദനപ്പള്ളി മോഡറേറ്ററായിരുന്നു. തുമ്പമൺ തോമസ്, ജോസ് പാറക്കടവിൽ ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ പ്രസംഗിച്ചു.

തുടർന്നു നടന്ന കാവ്യപൂജയിൽ ബിനോയ് ചാത്തുരുത്തി, സി. ജെ. മണ്ണുമ്മൂട്, ജോർജ്ജ് തഴക്കര എന്നിവർ കവിതകൾ അവതരിപ്പിച്ചു. ഡോ. സി. ജെ. റോയി മോഡറേറ്ററായിരുന്നു.

## ഡോക്ടറേറ്റ്

മാവേലിക്കര മിഷൻ ട്രെയിനിംഗ് സെൻറർ പ്രിൻസിപ്പാൾ ഫാ. മാത്യു വൈദ്യന് അമേരിക്കയിലെ ലൂസിയാന കോർണർസ്റ്റോൺ യൂണിവേഴ്സിററി യിൽ നിന്നും ദൈവശാസ്ത്രത്തിൽ ഓണററി ഡോക്ടർ ബിരുദം ലഭിച്ചു.

ഓർത്തഡോക്സ് സെമിനാരി പ്രൊഫസർ, വൈദിക സംഘം ജനറൽ സെക്രട്ടറി, ദൂതൻ, പൗരസ്ത്യ താരം, ഓർത്തഡോക്സ് യൂത്ത് എന്നീ മാസികകളുടെ ചീഫ് എഡിറ്റർ തുടങ്ങിയ നിലകളിൽ സേവനം അനുഷ്ഠിച്ചു. 1994-ൽ മികച്ച വേദശാസ്ത്ര ഗ്രന്ഥത്തിനുള്ള ഡയനീഷ്യസ് ഫൗണ്ടേഷൻ അവാർഡും ലഭിച്ചിട്ടുണ്ട്.

## സെപ്തംബർ ഒന്ന് മദ്ധ്യസ്ഥപ്രാർത്ഥനാദിനം

മലങ്കര ഓർത്തഡോക്സ് ചർച്ച് പ്രാർത്ഥനാ യോഗങ്ങളുടെ ആഭിമുഖ്യത്തിൽ സെപ്തംബർ ഒന്നാം തീയതി ഞായറാഴ്ച മദ്ധ്യസ്ഥ പ്രാർത്ഥനാദിനമായി ആചരിക്കുന്നു. അന്നേദിവസം വി. കുർബ്ബാനയ്ക്കുശേഷം എല്ലാ പള്ളികളിലും വിവിധ വിഷയങ്ങളെ ഓർത്ത് മദ്ധ്യസ്ഥപ്രാർത്ഥന നടത്തണമെന്ന് പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ കല്പനയിൽ പറയുന്നു.

## ഷഷ്ടിപൂർത്തി ആഘോഷം



ബാംങ്ക്ളൂർ നോർത്ത് മാർ ഗ്രീഗോറിയോസ് ഇടവക വികാരി ഫാ. ജോൺ തോമസിൻെറ 60-ാം ജന്മദിനം 96 ജൂലൈ 28 ന് പള്ളിയിൽവച്ചു ഇടവക ആഘോഷിച്ചു. സഖറിയാ മാർ ദിവന്നാസ്യോസ് തിരുമേനി അന്നേദിവസം വി. കുർബ്ബാന അർപ്പിച്ചു. തുടർന്ന് അനുമോദന സമ്മേളനവും സ്നേഹവിരുന്നും ഉണ്ടായിരുന്നു. സമ്മേളനത്തിൽ കോളേജ് പ്രിൻസിപ്പൽ റവ. ആൻറണി കരിയിൽ, എ. കോശി കോറെപ്പിസ്ക്കോപ്പാ, ഫാ. ജോർജ് ജോയി, മിസ്സിസ്സ് അമ്മിണി, ഗ്രേസി വർഗീസ് എന്നിവർ പ്രസംഗിച്ചു. തോമസ് മുതലാളി ഇടവകയുടെ മംഗളപത്രം വായിച്ച് ബ. അച്ചനു സമർപ്പിച്ചു. ഇടവകയായുള്ള സമ്മാനം ട്രസ്റ്റി പാപ്പച്ചൻ സമർപ്പിച്ചു. ബ. അച്ചൻ ആശംസകൾക്കും സമ്മാനങ്ങൾക്കും നന്ദി രേഖപ്പെടുത്തി. കെ. എ. നൈനാൻ സ്വാഗതവും ഷൈനി മാത്യു കൃതജ്ഞതയും പറഞ്ഞു.

*വാർത്തകൾ വാർത്തകൾ വാർത്തകൾ*

## സി. കെ. കോശി അഡീഷനൽ ചീഫ് സെക്രട്ടറി

സി. കെ. കോശി ഐ. എ. എസ്. ഗുജറാത്ത് സംസ്ഥാനത്തിലെ അഡീഷനൽ സെക്രട്ടറിയായി ചാർജെടുത്തിരിക്കുന്നു. ഇദ്ദേഹം നമ്മുടെ സഭാ മാനേജിംഗ് കമ്മിറ്റി മെമ്പറായ ശ്രീ. സി. കെ. കൊച്ചുകോശിയുടെ മകനാണ്.

• • • • • • •

### ഉപകാരസ്മരണ

വി. യൂദാശ്ലീഹായുടെ മദ്ധ്യസ്ഥത പ്രാർത്ഥനയാൽ ഉദ്ദിഷ്ടകാര്യം സാധിച്ചതിന് ഉപകാരസ്മരണ.

മാത്യു കുവൈറ്റ്

### ഉപകാരസ്മരണ

വി. യൂദാശ്ലീഹായുടെ മദ്ധ്യസ്ഥത പ്രാർത്ഥനയാൽ ഉദ്ദിഷ്ടകാര്യം സാധിച്ചതിന് ഉപകാരസ്മരണ.

ഒരു വിശ്വാസി.



'ഊർശ്ലേം യാത്രാവിവരണം' ശതാബ്ദി സമ്മേളനത്തിൽ പരുമല തിരുമേനിയുടെ പുസ്തകം സ്വീകരിച്ചുകൊണ്ട് തകഴി ശിവശങ്കരപ്പിള്ള പ്രസംഗിക്കുന്നു. ഇടത്തു നിന്നു ഡി. സി. കിഴക്കേമുറി, മനോരമ എഡിറ്റർ മാമ്മൻ മാത്യു, സുകുമാർ അഴീക്കോട്, പരിശുദ്ധ കാതോലിക്ക ബാവാ, നിയുക്ത കാതോലിക്ക. പിൻ നിരയിൽ ഇടത്തു നിന്നു ശതാബ്ദി പതിപ്പിൻെറ എഡിറ്റർ പോൾ മണലിൽ, ജേക്കബ് തോമസ് അരികുപുറം, റവ. ഡോ. കെ. എം. ജോർജ്, പി. എം. ഗീവറുഗീസ് റമ്പാൻ, എ. കെ. തോമസ്.

# മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ചർച്ച്

## ഷാർജ - ചാരിറ്റിഫണ്ട് കമ്മറ്റി

വിദ്യാഭ്യാസസഹായത്തിനും ചികിത്സാ സഹായത്തിനും വേണ്ടി 1996-ലേക്കുള്ള അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

നിർദ്ധനരും സമർത്ഥരുമായ വിദ്യാർത്ഥികൾക്ക് S. S. L. C. യ്ക്ക് ശേഷമുള്ള പഠനത്തിനു സ്കോളർഷിപ്പിനുവേണ്ടി The Vicar, P. O. Box 2229, Sharjah, UAE എന്ന വിലാസത്തിൽ 1996 ഒക്ടോബർ 31- ന് മുമ്പായി ഇവിടെ കിട്ടത്തക്കവിധം അപേക്ഷകൾ അയയ്ക്കേണ്ടതാണ്.

അപേക്ഷയിൽ താഴെപ്പറയുന്ന വിവരങ്ങൾ ഉണ്ടായിരിക്കുവാൻ ശ്രദ്ധിക്കേണ്ടതാണ്.

(1) അപേക്ഷകൻെറ പേര് (2) രക്ഷകർത്താവിൻെറ പേരും വിലാസവും വ്യക്തമായി ഇംഗ്ലീഷിൽ എഴുതിയിരിക്കണം (3) രക്ഷകർത്താവിൻെറ ജോലിയും വാർഷികവരുമാനവും (4) ഇടവക (5) ഭദ്രാസനം (6) മറ്റ് സ്കോളർഷിപ്പിന് അപേക്ഷിച്ചിട്ടുണ്ടെങ്കിൽ അത് ഏത്.

താഴെപ്പറയുന്ന സർട്ടിഫിക്കറ്റുകളും അപേക്ഷയോടൊപ്പം അയച്ചിരിക്കണം

(1) ഏറ്റവും അവസാനം പാസായിട്ടുള്ള പബ്ലിക് പരീക്ഷയുടെ അറ്റസ്റ്റ് ചെയ്ത മാർക്ക് ലിസ്റ്റ് (2) പഠിച്ചുകൊണ്ടിരിക്കുന്ന സ്ഥാപനത്തിലെ പ്രിൻസിപ്പാളിൽനിന്നും കോഴ്സ് സർട്ടിഫിക്കേറ്റ് (3) ഇടവക വികാരിയുടെ ശുപാർശക്കത്ത് (4) വാർഷികവരുമാന സർട്ടിഫിക്കേറ്റ്

അവസാനം പാസ്സായ പരീക്ഷയ്ക്ക് 50% -ൽ കുറവ് മാർക്കുള്ളവരുടേയും പൂർണ്ണ വിവരങ്ങ ഇല്ലാത്തതും ഒറിജിനൽ അല്ലാത്തതുമായ അപേക്ഷകളും പരിഗണിക്കുന്നതല്ല.

മുൻ വർഷങ്ങളിൽ ഈ സ്കോളർഷിപ്പ് ലഭിച്ചുകൊണ്ടിരിക്കുന്ന വിദ്യാർത്ഥികൾ [illegible] തുടർന്നു പഠിക്കുന്നുണ്ടെങ്കിൽ കോഴ്സ് സർട്ടിഫിക്കറ്റും വികാരിയുടെ ശുപാർശക്കത്ത് [illegible]ണെങ്കിൽ അപേക്ഷ അയച്ചാൽ മതിയാകും. എന്നാൽ പുതിയ കോഴ്സിന് ചേർന്ന് പഠിക്കു[illegible] പുതിയ അവസാനം എഴതിയ പബ്ലിക് പരീക്ഷയുടെ അറ്റസ്റ്റ് ചെയ്ത മാർക്കുലിസ്റ്റ് [illegible] അപേക്ഷ അയയ്ക്കേണ്ടതാണ്.

ചികിത്സാസഹായം അർഹിക്കുന്ന രോഗികൾ അവരുടെ അപേക്[illegible]ടൊപ്പം ഇടവക വികാരിയുടെ ശുപാർശക്കത്തും ചികിത്സിക്കുന്ന ഡോക്ടറുടെ സർട്ടിഫി[illegible] (രോഗവിവരങ്ങളും മറ്റും രേഖപ്പെടുത്തിയ ) അയയ്ക്കേണ്ടതാണ്.

### പ്രത്യേകം ശ്രദ്ധിക്കുക

അപേക്ഷകൾ ഒരു കാരണവശാലും രജിസ്റ്റർ ചെയ്ത് അയയ്ക്കരുത്. രജിസ്റ്റർ ചെയ്തയക്കുന്ന കവറുകൾ നഷ്ടപ്പെടുവാൻ സാദ്ധ്യതയുള്ളതിനാൽ സാധാരണ തപാലിൽ മാത്രം അയച്ചാൽ മതിയാകും, വികാരിയുടെ ശുപാർശക്കത്തും, രോഗികൾ Medical Certificate അയയ്ക്കുന്നതും Original ആയിരിക്കണം. അല്ലാത്ത അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

ചാരിറ്റി കമ്മറ്റി.

ഷാർജ, ആഗസ്റ്റ് 1996

---

അപേക്ഷയുടെ ഒരു കോപ്പി Manager, Malankara Sabha, Kottayam - 686 038എന്ന മേൽവിലാസത്തിൽ അയച്ചിരിക്കണം.

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

## ഏഴാം ചരമവാർഷികം ആചരിച്ചു

23 - 7 - 1996



T T THOMAS
MADRAS

Inserted by:
MrsAmmini Thomas
Lalu Thomas &
Tony Thomas

Printed and published by Fr. T.G. Zacharia
For Orthodox Viswasa Paripalana Samithy, Kottayam
at the Catholicate Press, Kottayam - 38
Chief Editor Rev. Dr. Jacob Kurian